# കലാകൗമുദി

# 329

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഡിസംബർ 20, 1981

വില: 1 രൂപ 30 പൈസ



എഡിറ്റർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു

## കവർസ്റ്റോറി



## സ്പെഷ്യൽ റിപ്പോർട്ട്



## കവിത



## ലേഖനം



## കഥ



## നീണ്ടകഥ



## നോവൽ



## പലവക



## മുഖചിത്രം

ദുരന്തഗോപുരം

കെ. എൻ. എസ്. പിക്ചർ ഗ്യാലറി

## കവർ സ്റ്റോറി

# ദുരന്തഗോപുരം

### കൗമുദി ന്യൂസ് സർവീസ്, ന്യൂഡെൽഹി

ആ ഭീകരദുരന്തത്തിനുശേഷം: കുത്തബ്മിനാറിൻെറ താഴിട്ട പ്രവേശന കവാടം

**ഡി**സംബർ 4-ാംനു വെള്ളിയാഴ്ച കുത്തബ്മിനാറിൽ ഒരു വലിയ ദുരന്തമുണ്ടായി. രാഹുകാലനേരത്തായിരുന്ന അതു സംഭവിച്ചതു്, ഗോപുരത്തിനകത്തുള്ള കോണിപ്പടിയിലുണ്ടായ തിക്കിത്തിരക്കിൽപ്പെട്ടു് ഞെരിഞ്ഞമർന്നും ശ്വാസംമുട്ടിയും 45 പേർ മൃതിയടഞ്ഞു. മരിച്ചവരിൽ 35 വിദ്യാർത്ഥികളും 4 പെൺകുട്ടികളും പെടും. 12 വയസ്സിനും 15 വയസ്സിനും ഇടയ്ക്കു പ്രായമുള്ള പിഞ്ചുകുട്ടികളാണു് മരണം കൂട്ടിക്കൊണ്ടുപോയ നിർഭാഗ്യവാന്മാരിൽ അധികവും.

ദുഃഖസൂചകമായി പാർലമെൻറിൻെറ ഇരുസഭകളും അന്നത്തെ നടപടികൾ നിറുത്തിവച്ചു. അപകടകാരണം കണ്ടുപിടിക്കാനും, ഇത്തരം അപകടങ്ങൾ ഉണ്ടാകുന്നതു് ഒഴിവാക്കുന്നതിനുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിക്കാനും ഒരു ജുഡിഷ്യൽ അന്വേഷണത്തിനു് ഉത്തരവിട്ടിട്ടുണ്ടു്.

●

"കുട്ടികളെക്കൊണ്ടുപോയി ഡെൽഹി കാണിക്കണം" പാലി ഗവൺമെൻറ് സ്കൂൾഹെഡ്മാസ്റ്റർ തനേജയാണ് ഈ ആശയം മുന്നോട്ടുവച്ചതു്. ആറുവർഷമായി അദ്ദേഹം ആ സ്കൂളിലെ മുഖ്യ അദ്ധ്യാപകനാണു്. ഈ കാലത്തിനിടയ്ക്കു് ഒരിക്കൽപ്പോലും ആ സ്കൂളിൽ നിന്നു കുട്ടികളെ എക്സ്കർഷനു കൊണ്ടുപോയിട്ടില്ല. പാലിഗ്രാമം ഹരിയാന സംസ്ഥാനത്താണു്. ഡെൽഹിയിൽ നിന്നു് 35 മൈൽ ദൂരം വരും.

എക്സ്കർഷൻെറ കാര്യം ഗ്രാമത്തലവൻ അതർസിംഗുമായി ഹെഡ്മാസ്റ്റർ ചർച്ചചെയ്തു. "കുട്ടികൾ കുറേക്കൂടി വളരട്ടെ" എന്നായിരുന്നു അദ്ദേഹത്തിൻെറ ആദ്യപ്രതികരണം. ഹെഡ്മാസ്റ്റർ നിരാശനായില്ല. എക്സ്കർഷൻെറ പ്രയോജനം അദ്ദേഹം ആ എഴുപതു വയസ്സുകാരനെ പറഞ്ഞു മനസ്സിലാക്കി. ഗ്രാമത്തലവൻെറ 13 വയസ്സുള്ള ഏകപുത്രനും 12 വയസ്സുള്ള ഏക അനന്തരവളും ഈ സ്കൂളിലാണു് പഠിക്കുന്നതു്. രണ്ടുപേരും അദ്ദേഹത്തിൻെറ ജീവനാണു്. ഹെഡ്മാസ്റ്റർ പറഞ്ഞതു് അവരും കേട്ടു. അവരും ശാഠ്യം തുടങ്ങി, ഡെൽഹിയിൽ പോകാനനുവദിക്കണം.

ഹെഡ്മാസ്റ്റർ എക്സ്കർഷൻ ബഡ്ജററ് തയ്യാറാക്കി. ഒരു കുട്ടിയുടെ ചെലവു് 10 രൂപ. യാത്രയ്ക്കുള്ള ബസ്സും ഏർപ്പാടുചെയ്തു. യാത്രയ്ക്കു ഡിസംബർ 4 തന്നെ തിരഞ്ഞെടുക്കാൻ പ്രത്യേക കാരണമുണ്ടായിരുന്നു. ഡെൽഹിയിൽ നടന്നുവന്ന വേൾഡ് ട്രേഡ് ഫെയർ അന്നവസാനിക്കുകയാണു്. മാത്രമല്ല റെഡ്ഫോർട്ടിലും കുത്തബ് മിനാറിലും വെള്ളിയാഴ്ചതോറും പ്രവേശനം സൗജന്യമാണു്. എക്സ്കർഷനിൽ പങ്കെടുക്കാൻ പ്രതീക്ഷിച്ചതിലും കൂടുതൽ കുട്ടികൾ മുന്നോട്ടുവന്നു. ഗ്രാമവാസികളുടെ താല്പര്യവും കുട്ടികളുടെ സന്തോഷവുംകൂടിക്കണ്ടപ്പോൾ പഞ്ചായത്തിൻെറ ചെലവിൽ മറ്റൊരു ബസ് ഗ്രാമത്തലവനും ഏർപ്പാടു ചെയ്തുകൊടുത്തു.

യാത്രയ്ക്കൊരുങ്ങിയ 130 കുട്ടികളും 8 അദ്ധ്യാപകരും രാവിലെ എട്ടരമണിക്കു തന്നെ സ്കൂളിൽ ഹാജരായി. ബസ്സുകൾ രണ്ടുംവന്നു. ഹാജരെടുത്തശേഷം കുട്ടികളെ രണ്ടു ബാച്ചുകളാക്കി ബസ്സുകളിൽകയററി. ഡെൽഹിയിലെ കാഴ്ചകൾ സ്വപ്നം കണ്ടുകൊണ്ടു് യാത്രയ്ക്കുള്ള ആ സമീനം എത്രയുംവേഗം വന്നെത്താൻ ആകാംക്ഷപൂണ്ടിരിക്കുകയായിരുന്നു ആ കുട്ടികൾ. "സമയം പോകുന്നു, ബസ്സുവിടാം—" അവർ അക്ഷമരായി. "ഗ്രാമത്തലവൻ എത്തിച്ചേരട്ടെ. അദ്ദേഹത്തിൻെറ അനുഗ്രഹവും വാങ്ങി പുറപ്പെടുന്നതാണു് ഉത്തമം"—ഹെഡ്മാസ്റ്റർ ഉപദേശിച്ചു. ഒൻപതരമണിക്കു് അതർസിംഗ് എത്തി.

കുത്തബ്മിനാർ, റെഡ്ഫോർട്ട്, ബിർളാമന്ദിർ, ട്രേഡ്ഫെയർ, ഇന്ത്യാഗേററ്, കാഴ്ചബംഗ്ളാവ്—ഇത്രയും സ്ഥലങ്ങൾ കണ്ടു് സന്ധ്യയോടെ മടങ്ങിയെത്തണം. ഇതാണു് പ്രോഗ്രാം. "കുത്തബ്മിനാറിൽ ഇവരെന്തിനു പോകണം?"—ഗ്രാമത്തലവനു് ഒരു സംശയം. "അവിടെ കുട്ടികൾക്കു് രസംതോന്നുന്ന എന്തിരിക്കുന്നു?" എക്സിബിഷനും കാഴ്ചബംഗ്ളാവും ബിർളാമന്ദിറും കാണിച്ചിട്ടു് മടക്കിക്കൊണ്ടുവരുന്നതല്ലേ നല്ലതു്?" അതർസിംഗ് അഭിപ്രായപ്പെട്ടു.

ഗ്രാമത്തലവൻെറ ആശീർവാദത്തോടെയാണു് അവർ യാത്രതിരിച്ചതെങ്കിലും തയ്യാറാക്കിവച്ചിരുന്ന പ്രോഗ്രാംപ്രകാരം ആദ്യം ചെന്നിറങ്ങിയതു് കുത്തബ്മിനാറിലായിരുന്നു.

●

ഉച്ചതിരിഞ്ഞു. മൂന്നുമണിയായിക്കാണും. പാലി പോസ്ററാഫീസിൽ സന്ദേശം വന്നു, കുത്തബ്മിനാറിൽ അപകടമുണ്ടായി — കുട്ടികളിലാരൊക്കെയോ ആശുപത്രിയിലാണു്. വിവരമറിഞ്ഞവർ, അതു പറഞ്ഞുകേട്ടവർ, ഗ്രാമത്തലവൻെറ വീട്ടിലേക്കു പാഞ്ഞു. അല്പംകൂടി കഴിഞ്ഞപ്പോൾ ഹെഡ്മാസ്റ്റർക്കു് ഡെൽഹിയിൽനിന്നു് ഫോൺകാൾ വന്നു, ഭയങ്കരമായ ആപത്തു്—കുട്ടികളിൽ കുറേപ്പേർ മരിച്ചിരിക്കുന്നു. ഞെട്ടിക്കുന്ന ആ വിവരം കേട്ടു് പരിഭ്രാന്തനായ ഹെഡ്മാസ്റ്റർ അതർസിംഗിൻെറ വീട്ടിലേക്കോടി. കൂടുതലൊന്നെങ്കിലും ആരോടും പറയാതെ ഗ്രാമത്തലവനും ഹെഡ്മാസ്റ്ററും ഉടനെ ഡെൽഹിക്കു തിരിച്ചു.

കുത്തബ് ദുരന്തത്തിൻെറ നിറം പിടിപ്പിച്ച കഥകൾ കാട്ടുതീപോലെ ഗ്രാമത്തിൽ പടർന്നു. ഗ്രാമവാസികളെല്ലാം ഗ്രാമത്തലവൻെറ വീട്ടിലെത്തി. സ്ത്രീകൾ, വിശേഷിച്ചും, മക്കളെ എക്സ്കർഷനയച്ച അമ്മമാർ നിലവിളിച്ചുവീണു് നെഞ്ചത്തടിച്ചു കരയാൻ തുടങ്ങി. ഈ ദുഃഖം കണ്ടുനിൽക്കാൻ ശക്തിയില്ലാത്ത പുരുഷന്മാർ സൈക്കിളിലും ബൈക്കിലും ട്രാക്ടറിലും മററുമായി ബഹദൂർഗഢിലേക്കു പുറപ്പെട്ടു. അവിടെ നിന്നും ബസ്സിൽ നേരെ ഡെൽഹിയിലെത്താം.

●



ഒരു ഗ്രാമത്തിൻെറ കുരുന്നുസ്വപ്നങ്ങൾ എരിഞ്ഞടങ്ങിയ പാലിയിലെ ശ്മശാനം



ഇല്ല, ഈ അമ്മമാരെ സാന്ത്വനിപ്പിക്കാൻ ആർക്കും കഴിയില്ല

പാലി ഗ്രാമത്തോടു് ദൈവം കടുത്ത ക്രൂരതയാണു കാണിച്ചിരിക്കുന്നതു്. ആശുപത്രിയിലെത്തിയ ഹെഡ്മാസ്റ്ററും [illegible] ത്തലവനും വികാരമടക്കാൻ പാടു[illegible] യായിരുന്നു. ഇങ്ങനെയൊരു [illegible] അവർ ഒരിക്കലും പ്രതീക്ഷിച്ചില്ല.

വരണമെന്നുള്ളവരെ കൂട്ടിക്കൊ[illegible] രാൻ രണ്ടു ബസ്സുകളും പാലിയി[illegible] യച്ചു. സ്ത്രീകളും വൃദ്ധന്മാരുമ[illegible] നിറയെ [illegible]മായി ബസ്സുകൾ [illegible] 10 മണ[illegible]ഹിയിൽ ത[illegible] വന്നു. [illegible]ഖവുമായി



സഫ്ദർജങ്ങ് ആശുപത്രിയിലെത്തിച്ച മൃതദേഹങ്ങൾ പരിശോധനയ്ക്കു മുമ്പ്

ചത്രിയുടെ മുമ്പിൽ തളർന്നിരിക്കുന്ന ഗ്രാമത്തലവനേയും ഹെഡ്മാസ്റ്ററേയും കണ്ടപ്പോൾ അവർ വാവിട്ടുകരഞ്ഞു. അവിടെ കൂട്ടനിലവിളി ഉയർന്നു. മരണം മുത്തിയ കുഞ്ഞുങ്ങളുടെ അച്ഛനമ്മമാർ പലരും ബോധംകെട്ടുവീണു. കുത്തബിലെ രാക്ഷസീയഗോപുരം ശ്വാസംമുട്ടിച്ചു ഞെരിച്ചുകൊന്ന 27 പിഞ്ചോമനകൾ പാലിഗ്രാമത്തിന്റേതാണെന്ന യാഥാർത്ഥ്യത്തോട് പതുക്കെ അവർ പൊരുത്തപ്പെട്ടു. മരണത്തിന്റെ നീരാളിപ്പിടിത്തത്തിൽനിന്ന് കഷ്ടിച്ചു തെന്നിമാറാൻ ഭാഗ്യമുണ്ടായ പാലിയിലെ കുഞ്ഞുങ്ങൾ കുത്തബിലെ ഇരുണ്ട കോണിപ്പടി ഏല്പിച്ച കടുത്ത ആഘാതത്തിൽനിന്നും ഇനിയും മോചിതരായിട്ടില്ല. ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ട മറ്റു കുട്ടികൾ മയക്കമരുന്നുകളുടെ ശക്തിയിൽ മയങ്ങി ഉറങ്ങുന്നു.

ജഡങ്ങളോരോന്നും ഏറ്റുവാങ്ങുമ്പോൾ വീണ്ടും ഓരോ കൂട്ടനിലവിളി ഉയരും. ഒന്നിനു പുറകേ ഒന്നായി 27 പ്രാവശ്യം അവിടെ കൂട്ടനിലവിളി ഉയർന്നു. വെളുപ്പിനു മൂന്നുമണിയോടെ ശവശരീരങ്ങളുമായി ആ പാവങ്ങൾ പാലിയിൽ മടങ്ങി

എലിസബത്തിന്റേയും (മുകളിൽ) ലീലാവതിയുടേയും മൃതദേഹങ്ങൾ ആശുപത്രിയിൽ കൊണ്ടുവന്നപ്പോൾ



യെത്തി. പോസ്റ്റ്മാർട്ടം കഴിഞ്ഞവയായതുകൊണ്ട് മൃതദേഹങ്ങൾ നേരെ ശ്മശാനത്തിലേക്കാണു കൊണ്ടുപോയത്.

●

ശനിയാഴ്ച രാവിലെ 7 മണിക്കാണ് ഈ ലേഖകൻ പാലി ഗ്രാമത്തിലെത്തുന്നത്. ഡിസംബറിലെ പ്രഭാതത്തിന് അവിടെ നല്ല തണുപ്പുകാണേണ്ടതാണ്. പക്ഷേ, കുളിര് അശേഷവും ആ പ്രഭാതത്തിനു തോന്നിയില്ല. ശാന്തമോഹനമായ ആ ഗ്രാമം ഉണർന്നെഴുന്നേല്ക്കാത്തതുപോലെ തോന്നി. വീടുകളിൽ അധികവും അടഞ്ഞുകിടക്കുന്നു. ഗ്രാമത്തിന്റെ സിരാകേന്ദ്രമായ മൂന്നുമുക്കിൽപ്പോലും കടകളൊന്നും തുറന്നിട്ടില്ല. അങ്ങിങ്ങായി അടയാതെ കിടക്കുന്ന വീടുകളിലും ആളനക്കമില്ല. ഒരു കടത്തിണ്ണയിൽ കുത്തിയിരുന്നു ചൊറികുത്തുന്ന ചടച്ച ഒരു രൂപം മാത്രമാണ് ഞങ്ങൾ ആ ഗ്രാമവീഥിയിൽ കണ്ട ഏക മനുഷ്യൻ. സംസാരിച്ചപ്പോൾ മനസ്സിലായി അയാൾ ഒരു ചിത്തരോഗിയാണെന്ന്. ആ ഗ്രാമത്തിലെ പശുവും പോത്തും ആടും പട്ടിയുമൊന്നും ശബ്ദമുണ്ടാക്കുന്നില്ല. നാട്ടുകാരുടെ സങ്കടത്തിൽ അവയും പങ്കുചേർന്നപോലുണ്ട്. ആടാതെനിൽക്കുന്ന മരച്ചില്ലകളും അനങ്ങാതെ നിൽക്കുന്ന ചെടികളും ആ ഗ്രാമത്തിന്റെ വേദന അറിയുന്നുണ്ടാവണം. അന്തരീക്ഷത്തിൽ ദുഃഖം ഘനീഭവിച്ചുനിൽക്കുന്നു. ഞങ്ങൾ കുറച്ചുസമയം ആ മൂന്നുമുക്കിൽ നിന്നു. അപ്പോൾ ഒരു ചെറിയസംഘം അകലെനിന്നുവരുന്നതു കണ്ടു. കരഞ്ഞുതളർന്ന മുഖങ്ങൾ. നന്നേമുഷിഞ്ഞ വസ്ത്രങ്ങൾ. കൂട്ടത്തിൽ പ്രായം തോന്നിക്കുന്ന മദ്ധ്യവയസ്കനായ ആൾ വെള്ളിമുടികളുള്ള പ്രായമായ ഒരു സ്ത്രീയെ താങ്ങിപ്പിടിച്ചുകൊണ്ടാണ് നടക്കുന്നത്. 40 വയസ്സു പ്രായംതോന്നിക്കുന്ന മറ്റൊരാളും പ്രായമായ വേറൊരു സ്ത്രീയും ഒരു പെൺകുട്ടിയും അടങ്ങുന്നതാണ് ആ സംഘം. ഞങ്ങളെ തലയുയർത്തിനോക്കുകപോലും ചെയ്യാതെ കടന്നുപോകാൻ ശ്രമിച്ച അവരെ വിളിച്ചുനിറുത്തി വിവരങ്ങൾ അന്വേഷിക്കാൻ ശ്രമിച്ചു. ഗ്രാമവാസികളെല്ലാം ശ്മശാനത്തിലാണ്. രണ്ടു കുട്ടികളുടെ ചിതയ്ക്കു തീകൊളുത്തിയിട്ട് മടങ്ങുകയാണവർ. കപ്റു എന്നാണ് കുടുംബനാഥന്റെ പേര്. അദ്ദേഹത്തിന്റെ രണ്ട് ആൺമക്കൾ കുത്തബ് ദുരന്തത്തിൽ മരണമടഞ്ഞു. മൂത്ത മകൻ ഒന്നരക്കൊല്ലം മുമ്പുമാത്രമാണ് ഫരീദാബാദിൽവച്ച് വധിക്കപ്പെട്ടത്. നാലു പ്രസവിച്ച ആ അമ്മയ്ക്ക് ഇനി ഒരു മകൾ മാത്രമേയുള്ളൂ. ചുരുക്കം വാക്കുകളിൽ ഇത്രയും വിവരങ്ങൾ തന്നശേഷം അവർ നടന്നകന്നു.

മനുഷ്യമാംസം വെന്തുകരിയുന്ന ഗന്ധം ചുടലപ്പറമ്പിന്റെ സാമീപ്യം നിശബ്ദമായി വിളിച്ചറിയിച്ചു. ഏക്കർകണക്കിനു വിസ്താരമുള്ളതാണ് ശവപ്പറമ്പ്. വരണ്ടുകിടക്കുന്ന ആ ഭൂമിയിൽ അങ്ങുമിങ്ങും കൂട്ടം ചേർന്ന് കുറ്റിച്ചെടികളും മുൾ



പാലി ഗ്രാമത്തിൽനിന്നും കാഴ്ച കാണാനെത്തിയ ഇവർ മടങ്ങിയില്ല

മരങ്ങളും വളർന്നുനില്പുണ്ട്. നിരപ്പുള്ള ഭാഗങ്ങളിൽ പത്തു പന്ത്രണ്ടടിവീതം അകലമിട്ട് തെക്കുവടക്കായി ഒരുക്കിയിരിക്കുന്ന കൊച്ചു കൊച്ചു ചിതകൾ. ഒരു വലിയ ആൾക്കൂട്ടം അവിടെ ഉണ്ടായിരുന്നു. ആരും അധികമൊന്നും സംസാരിക്കുന്നില്ല. നെടുവീർപ്പുകളും നിശ്വാസങ്ങളും മാത്രം. ചിരിപൊട്ടിയ മുഞ്ഞിയുമായി ഒരാളെപ്പോലും കണ്ടില്ല. ആൾക്കൂട്ടത്തിൽ ഒരുഭാഗം സ്ത്രീകളാണ്. കരഞ്ഞുതീരാത്ത അമ്മമാരെ അപ്പോഴും മറ്റു സ്ത്രീകൾ ആശ്വസിപ്പിക്കുന്നതു കാണാമായിരുന്നു.

കുറച്ചു കഴിഞ്ഞപ്പോൾ ചെറിയചെറിയ സംഘങ്ങളായി ആളുകൾ പിരിയാൻ തുടങ്ങി. അവർക്കാരോടും യാത്ര ചോദിക്കാനില്ലായിരുന്നു. എട്ടുമണി കഴിഞ്ഞപ്പോൾ ശ്മശാനത്തിൽ ആളൊഴിഞ്ഞു. കുട്ടിയില്ലാത്ത പുക സാവധാനം ഉതിർക്കുന്ന കുറേ ചിതകൾ മാത്രം അവിടെ ശേഷിച്ചു. തലേ ദിവസം ആ നേരത്ത് ഒരു ഉല്ലാസയാത്രയ്ക്കുള്ള പുറപ്പാടിന് ഉത്സാഹത്തിമിർപ്പോടെ ഓടി നടന്നിരുന്ന 27 കുരുന്നുകൾ ആ ചിതകളിൽ ചാരമാവുകയായിരുന്നു. പച്ച വിറകിൽ തീ പിടിക്കുമ്പോൾ കേൾക്കുന്ന 'ടപ്' 'ടപ്' 'റ്റും' ശബ്ദങ്ങൾ, ആ ജഡഭൂമി സജീവമാണെന്നു വിളിച്ചോതി.

പിന്നെ തിരക്ക് ഗ്രാമത്തലവന്റെ വീട്ടുമുറ്റത്തും സ്കൂളിലുമായിരുന്നു. ദുരന്തകഥകേട്ട് അകലങ്ങളിൽനിന്നും ബന്ധുമിത്രാദികൾ വന്നുതുടങ്ങുന്നതേയുള്ളൂ. ഗ്രാമത്തലവന് തന്റെ മകൻ സുഖ്‌വീറും അനന്തരവൾ ലീലാവതിയും നഷ്ടമായി. രണ്ടുപേരും 5-ാം സ്റ്റാൻഡേർഡിലാണ് പഠിച്ചിരുന്നത്. 57-ാമത്തെ വയസ്സിൽ മോഹിച്ചുണ്ടായ ആൺകുഞ്ഞായിരുന്നു സുഖ്‌വീർ. അദ്ദേഹത്തിന്റെ മറ്റു സന്തതികളെല്ലാം പെൺകുട്ടികളാണ്.

കുത്തബ്മിനാറിലേക്കു പോകരുതെന്ന് താൻ പ്രത്യേകം നിർദ്ദേശിച്ചതാണെന്ന് അതർസിംഗ് ആവർത്തിച്ചാവർത്തിച്ചു പറയുന്നുണ്ടായിരുന്നു. അദ്ദേഹത്തെ ആശ്വസിപ്പിക്കാനെത്തിയ സുഹൃത്തുക്കളിലൊരാൾ ഒരു ഘട്ടത്തിൽ ഇങ്ങനെ പറയുന്നതു കേട്ടു: ''കുത്തബിലിരുന്ന് മരണം അവരെ വിളിക്കുകയായിരുന്നു. വിധിയെത്തടുക്കാൻ ആരാലാവും?''

വീടിന്റെ വിളക്കായി വളർത്തിവന്ന 15 വയസ്സുള്ള ഏകപുത്രനെ നഷ്ടപ്പെട്ട വാറൻറാഫീസർ ബൽബീർ സിംഗും ഗ്രാമത്തലവന്റെ വീട്ടുപടിക്കൽ ഉണ്ടായിരുന്നു. ഡെൽഹിയിലാണ് സിംഗിനു ജോലി. കുടുംബം പക്ഷേ, പാലിയിലാണു താമസിക്കുന്നത്. മകൻ ബീരേന്ദ്രസിംഗ് പാലി ഗവണ്മെൻറ് സ്കൂളിലെ മിടുക്കനായ വിദ്യാർത്ഥിയാണ്. ആ ഗ്രാമത്തിനു മുഴുവൻ അവൻ പ്രിയപ്പെട്ടവനായിരുന്നു. മാസത്തിൽ ഒരിക്കലേ ബൽബീർ സിംഗിനു കുടുംബത്തോട് ഒത്തുകൂടാൻ കഴിയുമായിരുന്നുള്ളൂ. പത്തു ദിവസം മുമ്പ് വീട്ടിൽനിന്നും ഡെൽഹിക്കു മടങ്ങുമ്പോഴാണ് സിംഗ് മകനെ അവസാനമായി കാണുന്നത്. ''എന്തെന്തു പ്രതീക്ഷകളാണ് അവനിൽ ഞങ്ങൾക്കുണ്ടായിരുന്നത്...'' സ്വന്തം വീട്ടിലെ വിങ്ങിപ്പൊട്ടുന്ന അന്തരീക്ഷത്തിൽ നിന്നു രക്ഷനേടാനാണ് അദ്ദേഹം അതർസിംഗിന്റെ ഗൃഹത്തിലെത്തിയത്. നമ്മുടെ വ്യോമസേന സംഭാവനചെയ്ത മനക്കരുത്തുണ്ടായിട്ടുപോലും ആ മനുഷ്യന്റെ മിഴികളിൽനിന്ന് ധാരധാരയായി കണ്ണീർ ഒഴുകിക്കൊണ്ടിരുന്നു.

ഗ്രാമത്തിലെ ഒരു ഇടവഴിയിലൂടെ നടക്കുമ്പോൾ ഒരു കൊച്ചുവീട്ടിൽനിന്നും ഉച്ചത്തിലുച്ചത്തിൽ നിലവിളികേട്ടു. മകന്റെ മരണത്തെപ്പറ്റി അറിഞ്ഞ് ബോധക്ഷയം വന്ന അവിടത്തെ അമ്മയ്ക്ക് കൂടെക്കൂടെ ഓർമ്മ വീണ്ടുകിട്ടും. ഓർമ്മ വരുമ്പോഴെല്ലാം അവർ വാവിട്ടു നിലവിളിക്കും. വീണ്ടും ഓർമ്മ നഷ്ടപ്പെടുന്നതുവരെ ആ വിളി തുടരും. ദൈവം ഒട്ടും കരുണ കാണിക്കാതിരുന്നത് ഈ അമ്മയോടാണ്. 13 വർഷംമുമ്പ് ഭർത്താവു മരിച്ചു. മകന് അന്ന് രണ്ടു വയസ്സ്. വീട്ടുകാർ നിർബ്ബന്ധിച്ചിട്ടും പുനർവിവാഹത്തിനു സമ്മതിച്ചില്ല. അന്യവീടുകളിൽ ദാസ്യവേലചെയ്തും ദിവസക്കൂലിക്ക് റോഡുപണിചെയ്തും നേടുന്ന ചെറിയവരുമാനം കൊണ്ടാണ് മകനെവളർത്തിയതും സ്കൂളിലയച്ചതും. മകൻ ഡെൽഹി കാണാൻ പുറപ്പെട്ടതിൽ ഏറ്റവും കൂടുതൽ സന്തോഷിച്ച അമ്മയാണവർ. ഒരു കൂലിപ്പണിക്കാരത്തിയുടെ മകൻ സ്കൂളിൽനിന്ന് എക്സ്കർഷനു പോകുന്നു! മകന്റെ ആ യാത്രയിൽ ആ അമ്മയാണ് അഭിമാനം കൊണ്ടത്. പക്ഷേ, കുത്തബ്മിനാർ ചതിച്ചിരിക്കുന്നു. ആ അമ്മയുടെ സ്വപ്നം മുഴുവൻ ഡെൽഹിയിലെ ചുവന്നഗോപുരം കശക്കിയെറിഞ്ഞിരിക്കുന്നു. ആ ജീവിതത്തിന്

ക്ഷേത്രങ്ങളും ബുദ്ധവിഹാരങ്ങളും കൊള്ളയടിച്ച് ഹിന്ദുസ്ഥാനത്തിലെ അമൂല്യമായ രത്നങ്ങളും സ്വർണ്ണവും ഒട്ടകപ്പുറത്തു കയററി തന്റെ രാജ്യത്തെത്തിക്കുകയെന്നതിൽക്കവിഞ്ഞ ലക്ഷ്യങ്ങളൊന്നുമുണ്ടായിരുന്നില്ല പതിനൊന്നാം നൂററാണ്ടിന്റെ തുടക്കത്തിൽ ഇന്ത്യയെ ആക്രമിച്ച ഗസ്നിയിലെ മഹമ്മൂദിന്. എന്നാൽ പന്ത്രണ്ടാം നൂററാണ്ട് ഒടുങ്ങുമ്പോൾ ഇന്ത്യയെ നോക്കി മുഹമ്മദ് ഗോറി വന്നത് ഇന്ത്യ ഭരിക്കാൻതന്നെയായിരുന്നു. പഞ്ചാബിൽ തന്റെ ആധിപത്യം സ്ഥാപിച്ചതിനുശേഷം ഗോറി, ഗംഗാ-യമുനാ സമതലങ്ങളിലേക്കു നീങ്ങി. ഈ യാത്രയിൽ രജപുത്രരാജാവായ പൃഥ്വീരാജനുമായി ഗോറിക്ക് ഏററുമുട്ടേണ്ടിവന്നു. 1191-ലെ തറയിൻയുദ്ധം ഗോറിയെ കെട്ടുകെട്ടിച്ചു. എന്നാൽ, അടുത്തവർഷം തന്നെ ഗംഭീരമായ ഒരു സൈന്യവുമായി അജ്മീറിനേയും ഡെൽഹിയേയും ലക്ഷ്യമാക്കി ഗോറിവന്നു. ഈ വരവിൽ ഗോറി പൃഥ്വീരാജനെ തറപററിച്ചു. പൃഥ്വീരാജന്റെ രജപുത്രവീര്യം ഒഴുക്കി ആറിയ വഴിയിലൂടെ ഗോറി, ഗംഗാ—യമുനാ സമതലങ്ങളിലെത്തി. ആ സമതലങ്ങൾ ഗോറിയുടെ പൂർണ്ണ നിയന്ത്രണത്തിൽ വന്നു. ഹിന്ദുസ്ഥാൻ ഭരിക്കണമെന്ന ഗോറിയുടെ മോഹം അത്രയൊന്നും നടന്നില്ല. തന്റെ ആശ്രിതനായ ഒരു ടർക്കിഷ് അടിമയുടെ കൈകളിൽ ഗോറി അവസാനിക്കുന്നു. ഗോറി പിടിച്ചടക്കിയ ഹിന്ദുസ്ഥാനവേണ്ടി, പിന്നീട്, ഗോറിയുടെ സൈനികത്തലവന്മാരും ഗവർണ്ണർമാരും മത്സരം തുടങ്ങി.

ഈ അവസരത്തിലാണ് കുത്തബ് ഉദീൻ ഉയർന്നുവരുന്നത്. ഗോറി പിടിച്ചടക്കിയ ഇന്ത്യയുടെ വടക്കൻ പ്രവിശ്യയിൽ ഗവർണ്ണറായിരുന്നു കുത്തബ് ഉദീൻ. "ഗോറിയുടെ ഇന്ത്യൻ മുതലിന് ഞാനാണ് അവകാശി" എന്ന് കുത്തബ് ഉദീൻ പ്രഖ്യാപിച്ചു.

അങ്ങനെ 1206-ൽ ഡെൽഹിതലസ്ഥാനമാക്കിക്കൊണ്ട് കുത്തബ് ഉദീൻ ഐബക്ക് സുൽത്താനാവുന്നു.

കുത്തബ് ഉദീൻ, ഗോറിയുടെ അടിമയായിരുന്നു. അതിനാൽ അദ്ദേഹം സ്ഥാപിച്ച രാജവംശം അടിമവംശം എന്നറിയപ്പെട്ടു.

കുത്തബ് ഉദീന് നാലു കൊല്ലമേ ഡെൽഹി ഭരിക്കാൻ കഴിഞ്ഞുള്ളൂ. 1210-ൽ പോളോ കളിക്കുന്നതിനിടയിൽ അദ്ദേഹം കുതിരപ്പുറത്തുനിന്നു വീണ് മൃതിയടഞ്ഞു.

എട്ടാം നൂററാണ്ടുമുതൽ ഇന്ത്യയെ ആക്രമിച്ചു കീഴടക്കാൻവന്ന മുഗിലന്മാരെ സംബന്ധിച്ചിടത്തോളം ഇന്ത്യ അവിശ്വാസികളുടെ നാടായിരുന്നു. അവിശ്വാസികൾക്കെതിരെ വിശ്വാസികൾ നടത്തിയ വിശുദ്ധ യുദ്ധങ്ങളായിരുന്നു അവരുടെ വീക്ഷണത്തിൽ അവർ ഇന്ത്യയുടെ നേർക്കു നടത്തിയ എല്ലാ ആക്രമണങ്ങളും.

സുൽത്താന്മാരുടെ ഭരണം ഡെൽഹിയിൽ 1206-മുതൽ 1290-വരെ നിലനിന്നു. സുൽത്താന്മാരുടെ ഭരണം സുൽത്താനേററ് എന്നറിയപ്പെടുന്നു. ഇൽത്തമിഷ്, റസിയ, നാസിറുദ്ദീൻ മുഹമ്മദ്, ഗിയാസുദ്ദീൻ ബാൽബൻ എന്നിവർ സുൽത്താനേററിന്റെ ചരിത്രത്തിലെ മായാത്ത നാമങ്ങളാണ്.

ഇന്ത്യയിൽ ഇസ്ലാമിക മഹത്വത്തിന്റെ കൊടി കെട്ടിപ്പറപ്പിക്കുകയെന്ന ലക്ഷ്യവുമായിട്ടാണ് കുത്തബ് ഉദീൻ ഐബക്ക് ഭരണം തുടങ്ങിയതു്. ഹിന്ദുസ്ഥാനിൽ ഉയർന്ന ആദ്യത്തെ ഇസ്ലാമിക ധ്വജമാണ് കുത്തബ്മിനാർ. കുത്തബ് ഉദീൻ തുടങ്ങിവച്ച മിനാരത്തിന്റെ നിർമ്മാണം പൂർത്തിയാക്കിയതു് ഇൽത്തമിഷ് ആണ്.

ബുദ്ധവിഹാരങ്ങളും ജൈനക്ഷേത്രങ്ങളും തച്ചുടച്ചുകിട്ടിയ മുതലുകൾ കുത്തബ് മിനാറിന്റെ നിർമ്മാണത്തിന് ഉപയോഗിച്ചുവെന്നു ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു.

ഇസ്ലാമിക വാസ്തുശില്പകല ഇന്ത്യയിൽ അതിന്റെ വിശ്വരൂപം പ്രകടിപ്പിക്കുന്നതു് കുത്തബ്മിനാറിലാണ്. ഇതുപോലൊരു മിനാരം പണിയാൻ പിൽക്കാലത്തു് പല മുസ്ലിം രാജാക്കന്മാരും ശ്രമിച്ചു നോക്കിയിട്ടുണ്ട്. അസാദ്ധ്യമെന്നു തോന്നിയപ്പോൾ അവരെല്ലാം കുത്തബ്മിനാറിനെ മോടിപിടിപ്പിക്കാനാണ് തയ്യാറായതു്. ലോകത്തിലെ ഏററവും മനോഹരമായ മിനാരമാണിതെന്നു സ്ഥാപിക്കാൻ വലിയ ശ്രമങ്ങളൊന്നും ആവശ്യമില്ലെന്നാണ് ഫർഗ്ഗുസൺ പറയുന്നതു്. കുത്തബ്മിനാരത്തെക്കാൾ ഉയരമുള്ള ഒരേ ഒരു മിനാരമേ ലോകത്തുള്ളൂ. കെയ്റോവിലെ ഹസ്സൻ പള്ളിയുടെ മിനാരം. പക്ഷേ, കുത്തബ്മിനാർ പോലെ സ്വതന്ത്രവും മനോഹരവുമല്ല കെയ്റോവിലെ ഹസ്സൻ പള്ളി മിനാരം.

ആകാശത്തെ നോക്കിനില്ക്കുന്ന മനോഹരമായ ചരിത്രസ്മാരകങ്ങളും ശവകുടീരങ്ങളും മാത്രമേ സുൽത്താന്മാരുടെ ഭരണകാലത്തിന്റേതായി അവശേഷിച്ചിട്ടുള്ളൂ. ഹിന്ദുസ്ഥാനം ഭരിച്ച സുൽത്താന്മാർ ഇന്ത്യക്കു നൽകിയ സംഭാവനയും ഇതുതന്നെയാവണം. സുൽത്താനേററിന്റെ ഓർമ്മ ഉയർത്തിപ്പിടിച്ചുകൊണ്ടു നിൽക്കുന്ന കുത്തബ്മിനാർ പതിമ്മൂന്നാം നൂററാണ്ടിൽ ഡൽഹി ഭരിച്ച മുഹമ്മദീയ രാജാക്കന്മാരുടെ ജിഹാദ്ബോധത്തിന്റെ പ്രതീകമാണെന്നു തന്നെ പറയാം.

സുൽത്താന്മാരുടെ കാലം ഇന്ത്യൻ സംസ്കാരത്തിന്റെ ഇരുണ്ട യുഗമായിരുന്നു. അവർ ഇന്ത്യൻ ആത്മീയ ദർശനങ്ങളോടും വാസ്തുശില്പത്തോടും കലകളോടുമൊക്കെ വിദേശികളെപ്പോലെതന്നെ പെരുമാറി. അവിശ്വാസികൾ കെട്ടിപ്പൊക്കിയ സംസ്കാരമായിരുന്നു അവരെ സംബന്ധിച്ചിടത്തോളം ഇന്ത്യൻ സംസ്ക്കാരം.

പതിമ്മൂന്നാം നൂററാണ്ടിലെ സുൽത്താന്മാർ അവരുടെ സംഹാരയന്ത്രങ്ങൾ കൂടുതലും തിരിച്ചുവിട്ടതു് ബുദ്ധമതത്തിന്റെ നേർക്കാണ്. ബിഹാറിലേക്കു പ്രവേശിച്ച മുഹമ്മദീയ സൈന്യം ബുദ്ധ സന്യാസിമാരെ തിബത്തിലേക്കോടിച്ചു. ബുദ്ധവിഹാരങ്ങൾ നശിപ്പിച്ചു. ഹിന്ദു-ബുദ്ധമതങ്ങളുടെ മേലുള്ള ഒരു കടന്നാക്രമണം കൂടിയായിരുന്നു പതിമ്മൂന്നാം നൂററാണ്ട് ദർശിച്ചതു്.

ഭരണാധികാരികളുടെ പൊതു സ്വഭാവം സ്വേച്ഛാധിപത്യം തന്നെയായിരുന്നു. അടിമകളെ വിൽക്കുകയും വാങ്ങുകയും ചെയ്യുന്ന ടർക്കിഷ് പാരമ്പര്യം അവർ ഉപേക്ഷിച്ചില്ല. പ്രജകളുടെ നന്മ ലക്ഷ്യംവച്ചുകൊണ്ടുള്ള ഭരണമായിരുന്നില്ല സുൽത്താന്മാരുടേതു്. അവർ ഗംഗാ-യമുനാതടങ്ങളിൽ വിജയസ്തംഭങ്ങളും ശവകുടീരങ്ങളും പണിയുന്നതിലും സുഖം കണ്ടെത്തി. ചരിത്രത്തിൽ ജീവിക്കാൻ അവർക്കു് ആകാശഗോപുരങ്ങൾ മതിയായിരുന്നു. ഇന്ത്യക്കു് സുൽത്താനേററ് സംഭാവനചെയ്ത ഏററവും വലിയ ആകാശഗോപുരമാണ് കുത്തബ്മിനാർ.



കുത്തബ്മിനാറിനടുത്തു് മറെറാരു കുത്തബ്മിനാർ കെട്ടിപ്പടുക്കാൻ നടത്തിയ ശ്രമം വിഫലമായതിന്റെ അവശേഷിക്കുന്ന അടിത്തറ



കുത്തബ് മിനാറിന്റെ മുമ്പിൽ അവശേഷിക്കുന്ന മുഗൾ ആധിപത്യത്തിന്റെ ശവപ്പറമ്പ്

---

ഇനി ലക്ഷ്യമില്ല. ആർക്കുവേണ്ടി അവർ ഇനി ജീവിക്കണം? ആരോരുമില്ലാത്ത ഒരു സ്ത്രീകൂടി ആ കൂട്ടത്തിൽ!

27 കുടുംബങ്ങളിൽനിന്ന് മരണം ഓരോ കുട്ടിയെ കവർന്നെടുത്തിരിക്കുന്നു. ആ ഓരോ വീടിനും ഓരോ കദനകഥയുണ്ട്. ഗ്രാമം ആ ദുഃഖത്തിലാണ്. എല്ലാ വീടുകളും ഗ്രാമത്തിന്റെ ദുഃഖം പങ്കിട്ടെടുക്കുന്നു.

●

ഹെഡ്മാസ്റ്ററും, അദ്ധ്യാപകരും, ചില നാട്ടുകാരും കുറേ കുട്ടികളും അടങ്ങുന്ന ഒരു സംഘം, സ്കൂളിനു മുമ്പിൽ കൂടിനിൽക്കുന്നുണ്ടായിരുന്നു. കുത്തബ് ദുരന്തത്തിന്റെ പലതരം കഥകൾ അവിടെ കേട്ടു. ഒരു അദ്ധ്യാപകൻ കാര്യങ്ങൾ ഇങ്ങനെ ഓർക്കുന്നു: "അവിടെ നല്ല തിരക്കായിരുന്നു. കുട്ടികളെ ഈരണ്ടു പേരടങ്ങുന്ന വരിയായി നിറുത്തി. ഗോപുരത്തിന്റെ കവാടത്തിൽ നീണ്ട ക്യൂ. പല പ്രായത്തിലുള്ള വിദ്യാർത്ഥികളുടെ പല വേഷത്തിലുള്ള പലതരം ബാച്ചുകൾ. ഞങ്ങളുടെ കുട്ടികൾക്ക് അകത്തു കടക്കാൻ അരമണിക്കൂറോളം കാത്തുനില്ക്കേണ്ടിവന്നു. വരി വരിയായി അവർ മുകളിലേക്കു പോയി. പ്രായമായവരും വണ്ണമുള്ളവരും കുത്തനേ വളഞ്ഞുചുററിപ്പോകുന്ന ആ കോവണി കയറുമ്പോൾ വല്ലാതെ അണച്ചുപോകും. കുട്ടികൾ അനായാസമായി കയറുന്നുണ്ടായിരുന്നു

ഒന്നാമത്തെ നിലയിൽ മാത്രമേ സന്ദർശകർക്കു പ്രവേശനമുള്ളൂ. രണ്ടാമത്തെ നില തുടങ്ങുന്നതിനുമുമ്പ് ആവശ്യക്കാർക്കു വിശ്രമിക്കാൻ ഗോപുരത്തിനകത്ത് ഒരു റിംഗ് പ്ലാറ്റ്ഫോമുണ്ട്. വെളിയിലെ കാഴ്ചകൾ കാണാൻ പുറത്ത് ഗോപുരം ചുറ്റി ഒരു ബാൽക്കണിയും. ആ ബാൽക്കണിയിലൂടെ കറങ്ങി ഞങ്ങൾ കീഴോട്ട് ഇറങ്ങുകയായിരുന്നു. അപ്പോഴാണ് അത്യാഹിതം സംഭവിച്ചത്. കോളേജ് വിദ്യാർത്ഥികളെന്നു കണ്ടാൽ തോന്നുന്ന ഏതാനും ചെറുപ്പക്കാർ, പടവുകൾ കയറുകയായിരുന്ന ചില പെൺകുട്ടികളോട് പ്രകോപനപരമായി പെരുമാറുന്നതു കണ്ടു. ആവശ്യമില്ലാത്ത കാര്യങ്ങളിൽ ശ്രദ്ധിക്കാൻ അവസരം നൽകാതെ ഞാൻ ഞങ്ങളുടെ കുട്ടികളെ താഴോട്ടു പറഞ്ഞുവിട്ടുകൊണ്ടിരുന്നു. പകുതിയിലധികം പടവുകൾ ഞങ്ങൾ ഇറങ്ങിക്കഴിഞ്ഞു.



കുത്തബ്മിനാർ ദുരന്തത്തെപ്പറ്റി അവിടത്തെ ഗൈഡുകളും ചൗക്കിദാരന്മാരുമായി കേരളകൗമുദിയുടെ ന്യൂഡെൽഹി ലേഖകൻ നരേന്ദ്രൻ (ഇടത്തേയറ്റം) സംസാരിക്കുന്നു

എന്റെ പിന്നിൽ കോവണിയുടെ അല്പം മുകളിലായി ചിലർതമ്മിൽ പിടിയും വലിയും മറ്റും നടക്കുന്നുണ്ടെന്നു തോന്നി. പെട്ടെന്നൊരു ചെറുപ്പക്കാരൻ പടവുകൾ കയറുകയും ഇറങ്ങുകയും ചെയ്യുന്നവരുടെ മദ്ധ്യത്തിലൂടെ സ്പീഡിൽ താഴോട്ടു ചാടിച്ചാടി ഇറങ്ങിപ്പോയി. അയാളുടെ തോൾ എന്റെതോളത്ത് ശക്തിയായി ഇടിച്ചു. അപ്രതീക്ഷിതമായി അങ്ങനെ ഒരു തട്ടു കിട്ടിയപ്പോൾ കാലിന്റെ ബാലൻസ് തെറ്റി. ഞാൻ താഴോട്ടു വീഴാൻപോയി. പുറകേവന്ന ഷ്യാംബീർ എന്നെ കടന്നുപിടിച്ചു. അവൻ പിടിച്ചില്ലായിരുന്നെങ്കിൽ ഞാൻ വീണുപോയേനേ. ഞാൻ വീണില്ല. പക്ഷേ, അവന്റെ ബാലൻസ് തെറ്റി. അവൻ താഴോട്ടു മറിഞ്ഞു മറിഞ്ഞു പോകുന്നതു കണ്ടു. അങ്ങനെ മറിയുന്നതിനിടയിൽ അവൻ മറ്റു കുട്ടികളിൽ ചിലരെ പിടിക്കാൻ ശ്രമിച്ചു. ഫലമോ അവരുടെ ബാലൻസും തെറ്റി. അവരെല്ലാവരും മറിഞ്ഞു. പടവുകളിൽ അപ്പോൾ നല്ല തിരക്കുണ്ടായിരുന്നു. ഇതിനിടയിൽ മറ്റൊരു മനുഷ്യനും ഞങ്ങളുടെ ഇടയിൽക്കൂടി താഴോട്ട് വേഗത്തിൽ ഇടിച്ചുപോകാൻ ശ്രമിക്കുന്നുണ്ടായിരുന്നു. അയാളെ പിടിച്ചുനിറുത്താൻ പറ്റുന്നതിനുമുമ്പ് ലൈറ്റ് പോയി. പിന്നീടുള്ള പടവുകളിൽനിന്നിരുന്നവരിൽനിന്ന് വലിയ ഒരു സമ്മർദ്ദം താഴോട്ടുവന്നു. കുറച്ചു ദൂരം ഞാനും അതിൽപ്പെട്ട് താഴോട്ടുപോയി. കുറ്റാക്കുറ്റിരുട്ടായതുകൊണ്ട് ഒന്നും കാണാൻപറ്റിയില്ല. കോവണിയുടെ മതിലിൽ സ്പർശിച്ചറിയാൻ കഴിഞ്ഞ അറപോലുള്ള ഒരു ഭാഗത്തേക്ക് ഞാൻ ഒഴിഞ്ഞുനിന്നു. ആരെല്ലാമോ എന്നെ ഉരുമ്മിക്കൊണ്ട് താഴോട്ട് കടന്നുപോയി. ഒരു കാര്യം എനിക്കു വ്യക്തമായി. പടവുകളിൽ അവരുടെയെല്ലാം ബാലൻസ് നഷ്ടപ്പെട്ടിരിക്കുന്നു. മരണം വാപിളർന്നുനിൽക്കുന്നതുപോലെ തോന്നി. 'കുത്തബ് നിലംപൊത്തുന്നു!' ആരൊക്കെയോ അങ്ങനെ അട്ടഹസിക്കുന്നു. താഴെനിന്നും 'രക്ഷിക്കണേ, ചവിട്ടരുതേ, കൊല്ലരുതേ' എന്നിങ്ങനെ വിളികളുയരുന്നുണ്ട്. കുട്ടികളുടെ കരച്ചിലും കേൾക്കാം. ശബ്ദങ്ങളുടെ പ്രതിധ്വനി ഭയങ്കരമായിരുന്നു. ശ്വാസംമുട്ടിക്കുന്ന നിമിഷങ്ങൾ. കുറേ നേരം ഞാൻ ആ അവസ്ഥയിൽ കഴിഞ്ഞു. എന്റെ മുൻപിൽ, മുകളിലും താഴെയുമുള്ള പടവുകളിൽ അപ്പോഴും ആൾക്കാർ നിറഞ്ഞുനിൽക്കുകയാണ്. ശ്വാസം നേരെ വിടാൻ കഴിയാത്തതിന്റെ [illegible]ലാണവർ. ആ അവസ്ഥയിലും താഴോട്ടു പോകാൻ അവർ ശ്രമിക്കുകയാണ്. വല്ലാത്ത ഉഷ്ണം അപ്പോൾ അനുഭവപ്പെട്ടു. കുറച്ചു കഴിഞ്ഞപ്പോൾ കുടിവെള്ളത്തിനു വേണ്ടിയുള്ള ഞരക്കങ്ങൾ കേട്ടു. വല്ലാത്ത ഭയം തോന്നി. മരണം അടുത്തടുത്തു വരുന്നു. സർവ്വദൈവങ്ങളെയും വിളിച്ചു ഞാൻ കേണു. ഒന്നും സംഭവിക്കരുതേ! വൈകിയെത്തിയ ടോർച്ച് വെളിച്ചത്തിൽ ഞെട്ടിക്കുന്ന ഒരു സത്യം ഞാൻ മനസ്സിലാക്കി, താഴോട്ടുള്ള പടവുകളിൽ വീണു കിടക്കുന്ന മനുഷ്യശരീരങ്ങൾ അനക്കം നിലച്ചവയാണ്. അവരിൽ എന്റെ കുഞ്ഞുങ്ങളുമുണ്ട്.

•

ഞായറാഴ്ച രാവിലെ പത്തരമണിക്കാണ് ഈ ലേഖകൻ കുത്തബ്മിനാറിലേക്കു തിരിച്ചത്. സഞ്ജയ്ഗാന്ധിയുടെ ജീവനപഹരിച്ച പിറ്റ്സ് വിമാനം പറന്നുയർന്ന സഫ്ദർജംഗ് വിമാനത്താവളത്തിന്റെ കിഴക്കുവശത്ത് പുതുതായി നിർമ്മിച്ച പാലംകടന്ന് ഞങ്ങളുടെ കാർ തെക്കോട്ടു കുതിച്ചു. ഇടത്തും വലത്തുമായി മുഖാഭിമുഖം സ്ഥിതിചെയ്യുന്ന ഓൾ ഇന്ത്യാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസ് കോംപ്ലെക്സും സഫ്ദർ ജംഗ് ആശുപത്രിയും കാണാം. കുത്തബ്മിനാറിലെ അത്യാഹിതത്തിൽ പെട്ടവർക്കു ശുശ്രൂഷ ലഭിച്ചത് ഈ ആശുപത്രികളിലാണ്. ഗ്രീൻപാർക്കും, ഹൗസ്ഖാസും, മാളവ്യനഗറും കടന്ന് കുത്തബ്മിനാറിലെത്താൻ കാൽമണിക്കൂറെടുത്തു.

45 പേരുടെ മരണത്തിനിടയാക്കിയ ഒരു ദുരന്തം രണ്ടുദിവസംമുമ്പ് അവിടെ നടന്നു എന്നതിന്റെ ലക്ഷണമൊന്നും ഗേറ്റിനു പുറത്തുള്ള വഴിവാണിഭക്കാരിൽ കണ്ടില്ല. അവർ പതിവു ശൈലിയിൽ കച്ചവടത്തിൽ വ്യാപൃതരാണ്. ഡെൽഹിയിലെയും ആഗ്രായിലെയും ചരിത്രസ്മാരകങ്ങളുടെ കളർചിത്രങ്ങളും കളർ ട്രാൻസ്പെരൻസികളും വിൽക്കുന്ന കുട്ടികൾ സന്ദർശകരുടെ പിന്നാലെ കൂടുകയായി. ഗേറ്റുകടന്ന് കയറുമ്പോൾ വലതുവശത്ത് മുസ്ലിം ദേവാലയമാണ്. ഭക്തജനങ്ങൾ അവിടെ നിസ്കരിക്കുന്നതു കാണാം. രണ്ടാമത്തെ ഗേറ്റിന്റെ ഒരു വശത്ത് നാലഞ്ചു പൊലീസുകാർ ഇരിപ്പുണ്ട്. വെള്ളിയാഴ്ച വൈകുന്നേരവും ശനിയാഴ്ചയും ഈ ഗേറ്റ് സന്ദർശകരുടെ മുമ്പിൽ അടഞ്ഞുകിടന്നിരുന്നു. ഞായറാഴ്ച മുതൽ അതു വീണ്ടും സന്ദർശകർക്കു തുറന്നുകൊടുത്തു.

ആറോളം സ്കൂൾകുട്ടികളെയും, അത്രത്തോളം തന്നെ മറ്റു ടൂറിസ്റ്റുകളെയും ആ പരിസരത്തു കണ്ടു. ഗോപുരത്തിന്റെ മുൻവശത്തുള്ള വിശാലമായ പുൽത്തകിടിയിൽ പിക്നിക്കിനു വന്നവർ ചെറുചെറു സംഘങ്ങളായി ഇരിക്കുന്നു. അവരിൽ പലരും ഉച്ചഭക്ഷണവുംകൊണ്ടുവന്നിട്ടുണ്ട്. ഗോപുരത്തിൽ പ്രവേശിക്കുന്നതിനുള്ള വാതിൽ പുറത്തുനിന്ന് ഒരു ചതുരപ്പൂട്ടുകൊണ്ട് പൂട്ടിയിരിക്കുന്നു. കുത്തബ് ദുരന്തത്തെപ്പറ്റി



# ഇതു മദോന്മത്തതയാണ്

കെ. ബാലകൃഷ്ണൻ നായർ

"കുത്തബ് മിനാർ അത്യാഹിതത്തെപ്പറ്റി വല്ലതുമൊന്നെഴുതൂ. നിങ്ങൾക്ക് ആ പ്രദേശങ്ങളെല്ലാം നല്ലപോലെ അറിയാമെന്നു കേട്ടു." കലാകൗമുദിയിൽ നിന്നും എഴുതിയിരിക്കയാണ്.

വാർത്ത വായിച്ചപ്പോൾ പെട്ടെന്നോർമ്മവന്നത് എം. മുകുന്ദൻ എഴുതിയ 'ഡെൽഹി 1981' എന്ന കഥയാണ്. പഴയ സ്മരണകളൊന്നുമായിരുന്നില്ല മനസ്സിൽക്കൂടെ പോയിരുന്നത്. ഒരു മഹാപ്രശ്നത്തെപ്പറ്റിയുള്ള പുത്തൻ ചിന്തകളായിരുന്നു മനസ്സിൽ നിറഞ്ഞു പൊങ്ങിയത്.

കുടുംബസമേതം കൊല്ലങ്ങൾക്കു മുമ്പ് ആ ഇടുങ്ങിയ, ഇരുട്ടിയ, വളഞ്ഞു പൊങ്ങുന്ന കോണിപ്പടിയിൽ കയറി പോയിട്ടുണ്ട്. സ്വല്പമൊന്നു വളയുന്ന സ്ഥലത്തുള്ള രണ്ടു മൂന്ന് പടികൾ വളരെ സൂക്ഷിച്ചു വേണം കയറുവാൻ. ഇഞ്ചുകൾ മാത്രം സ്ഥലമുള്ള ആ പടികളിൽ നിന്ന് എളുപ്പത്തിൽ വഴുതി വീഴാം. സ്വല്പം ക്ലസ്റ്ററോഫോബിയ എന്ന മാനസികഭ്രമം കൂടിയുണ്ടെങ്കിൽ, നിലവിളിച്ച് കീഴോട്ടോടാൻ തോന്നും.

ഇതുവരെ വന്ന റിപ്പോർട്ടുകളിൽ, ഒരു സംഗതി എടുത്തെടുത്തു പറയുന്നുണ്ട്. ഇങ്ങനെയുള്ള സ്ഥലത്തുവച്ചാണ് ഡെൽഹിയിലെ ഒരു സംഘം യുവാക്കൾ പെൺകുട്ടികളെ കടന്നുപിടിച്ചത്! (സംഘത്തിൽ 10 പേരുണ്ടായിരുന്നു എന്ന് ആദ്യറിപ്പോർട്ടിൽ.) രണ്ടു വിദേശി പെൺകുട്ടികളായിരുന്നുവത്രേ ആകർഷണീയരായ ഇരകൾ. അപ്പോൾ എത്രയോ കൊച്ചു കുട്ടികൾ (ഒന്ന് ഒരു സ്കൂൾ എക്സ്കർഷൻ പാർട്ടിയായിരുന്നു) കയറുന്നത് അവർ കണ്ടിരിക്കാതിരിക്കില്ല. മനസ്സിലുറപ്പിച്ച ആ പരിപാടി കോണിപ്പടികളിൽ വച്ച് നടപ്പാക്കിയാൽ, കുട്ടികൾ ഉതിർന്നു തിർന്ന് വീണു ചതഞ്ഞു മരിക്കുമെന്ന് അവർക്കു മനസ്സിലാക്കാമായിരുന്നു. അതു മനസ്സിലാക്കുവാൻപോലും കഴിയാത്ത മൊറോണുകൾ എന്നാണോ ധരിക്കേണ്ടത്? അവർ ചതഞ്ഞരഞ്ഞ് ചാവട്ടെ, നമുക്കെന്താ, നമ്മുടെ കാലുകൾക്ക് നല്ല ശക്തിയുണ്ട്. മനുഷ്യക്ക് ഇത്രത്തോളം ഹൃദയശൂന്യതവരാമോ? അതും യുവാക്കൾക്ക്?

യാതൊരു ധാർമ്മിക മൂല്യവും വേണ്ട, പണവും അധികാരവും മാത്രം മതി ഇങ്ങനെ ഒരു ചിന്താഗതി നമ്മുടെനാട്ടിൽ വളർന്നുവരുന്നുണ്ട്. ഇതിന് പെൺകുട്ടികളെ കുത്തബ്മിനാർ സ്റ്റെയർകേസ്പോലുള്ള കെണിയിൽ വച്ചുപോലും ഒന്നു തൊട്ടാൽ മതിയെന്നുള്ള മാനസികഭ്രമത്തെ എങ്ങനെ നേരിടണമെന്ന് എഡ്യൂക്കേഷണൽ, സോഷ്യോളജിക്കൽ വിദഗ്ധന്മാർ ആലോചിക്കേണ്ടിയിരിക്കുന്നു. ലോകത്തെങ്ങും ഈ വ്യാധി വളർന്നുവരുന്നുണ്ട്. ദൈവീകമായ ഒരു ബന്ധത്തെയാണ്, സർവ്വമഹാകാവ്യങ്ങളുടേയും ഉറവിടമായ ഒരു ബന്ധത്തെയാണ് ഇങ്ങനെ ചളിക്കുണ്ടിലേക്കും പാപകൂപങ്ങളിലേക്കും വലിച്ചിഴയ്ക്കുന്നത്! ഇതൊക്കെ ആരു് അവരെ മനസ്സിലാക്കിക്കും?

അല്ല, അധികാരവും പണവും ഉണ്ടെങ്കിൽ അന്ത്യശ്വാസംവരെ കീചകന്മാരായി ജീവിക്കാം എന്ന ധിക്കാരമോ? അഹന്തയോ?

ഇതു നമ്മുടെ പുത്തൻ തലമുറയുടെ ഒന്നിലധികം മഹാരോഗങ്ങളെ വെളിപ്പെടുത്തുന്നു. ഇന്ത്യയിൽ അങ്ങിങ്ങായി ഒരു കൊടിയ ധനികവർഗ്ഗം ഉയർന്നുവരുന്നുണ്ട്. അവരുടെ മക്കൾക്ക് (എല്ലാവരുടേയും എന്ന് ഞാൻ പറയുന്നില്ല) ഒരുവിചാരമുണ്ട്; ഞങ്ങൾക്കെന്തും ചെയ്യാം, ആരുണ്ട് ചോദിക്കാൻ!

ഈ തെമ്മാടിസംഘം അസാന്മാർഗ്ഗികൾ മാത്രമായിരുന്നില്ല. തീരെ ബുദ്ധിയില്ലാത്തവരുമായിരുന്നു; ഹൃദയമില്ലാത്തവരും. ക്യൂവിൽ നിന്നുകൊണ്ടാണ് എല്ലാവരും കയറിയത്. മറ്റാരേക്കാളും ഉത്തരവാദികൾ നമ്മുടെ രാഷ്ട്രീയക്കാരാണ്. ഈ ക്ലൈമറ്റിൽ വളർന്നുവരുന്ന യുവാക്കളാണ് എന്തു ക്രൂരകൃത്യത്തിനും തയ്യാറാവുന്നത്. സാധാരണ മനശ്ശാസ്ത്രപുസ്തകങ്ങളിലും മറ്റും കണ്ടുവരുന്ന ഡലിംക്വൻറ്സ് അല്ല ഇവർ. ഇതൊരു മദോന്മത്തതയാണ്. ഇതിനെ സാംസ്കാരികമായി തന്നെ നേരിടേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ, അണക്കെട്ടുകളും, ഫാക്ടറികളും, ഹരിതവിപ്ലവവും, ക്ഷീരവിപ്ലവവും ഒന്നുംതന്നെ നമ്മെ രക്ഷിക്കാൻ പോകുന്നില്ല.

അന്വേഷണം നടത്താൻ പുറപ്പെടുവിച്ച ഉത്തരവിന്റെ കോപ്പി വാതിലിന്റെ ഇരുവശത്തും മതിലിൽ ഒട്ടിച്ചിട്ടുണ്ട്. ചിലർ അതു വായിക്കുന്നു. അകത്തോട്ടു മാത്രം തുറക്കാനാവുന്ന വാതിലിന്റെ അഴികൾക്കിടയിലൂടെ ഉള്ളിലേക്ക് നോക്കുന്നവരുടെ മുഖത്ത് ഒരുതരം പരിഭ്രമം കാണാം.

വാർദ്ധക്യം ആ ഗോപുരത്തെ ദുർബ്ബലമാക്കിയിരിക്കുന്നതുപോലെ ഈ ലേഖകനു തോന്നി. താഴത്തെ പുറന്തോട് പലയിടത്തും പൊളിഞ്ഞിരിക്കുന്നു. ചെങ്കല്ലുകൾ ബന്ധം വിടർത്തിയ ചില ഭാഗങ്ങളിൽ വലിയ പിളർപ്പുകൾ ഉണ്ടായിട്ടുണ്ട്. ഗോപുരത്തിന്റെ പിൻഭാഗത്തുണ്ടായിരിക്കുന്ന ഇത്തരം പിളർപ്പുകളിൽ അറ്റകുറ്റപ്പണികൾ നടന്നുവരുന്നു. ഇരുപത്ത് ഇരുപത്തഞ്ചടി പൊക്കത്തിൽ സ്റ്റീൽ പൈപ്പുകൊണ്ടുണ്ടാക്കിയ ഒരു ചാരം അവിടെ സജ്ജമാക്കിയിരിക്കുന്നു. ഗോപുരത്തിനകത്ത് കാറ്റുകടക്കാൻ ഉണ്ടാക്കിയിട്ടുള്ള ഇടുങ്ങിയ ജാലകങ്ങളിൽ ആദ്യത്തേത് ഈ ചാരത്തിന്റെ മുകൾത്തട്ടിൽനിന്നും അരയാൾക്കൂടി പൊക്കത്തിലാണ്.

അപകടസമയത്ത് അവിടുണ്ടായിരുന്ന ചൗക്കിദാരന്മാരെയും ഗൈഡുകളെയും അന്വേഷിച്ചു പിടിക്കാൻ ഒട്ടും ബുദ്ധിമുട്ടേണ്ടിവന്നില്ല. ശ്ലാഘനീയമായ രക്ഷാപ്രവർത്തനമാണ് അവർ നടത്തിയത്. ഒന്നു രണ്ടുപേർ ആ സംഭവം ഇങ്ങനെ വിശദീകരിച്ചു:

അന്ന് വലിയ തിരക്കുണ്ടായിരുന്നു. വെള്ളിയാഴ്ചതോറും അങ്ങനെയാണ്. ഇസ്ലാം വിശേഷദിവസങ്ങളിലും വെള്ളിയാഴ്ചകളിലും സന്ദർശകരിൽനിന്നും പ്രവേശനഫീസ് ഈടാക്കുകയില്ല. ഒറ്റയ്ക്കോ ഇരട്ടയ്ക്കോ വരുന്നവരെ ഗോപുരത്തിൽ കയറാൻ സമ്മതിക്കുകയില്ല. അങ്ങനെ വന്നിട്ടുള്ള പലരും മുകളിൽനിന്നും എടുത്തുചാടി ആത്മഹത്യ ചെയ്തിട്ടുണ്ട്. പത്തിരുന്നൂറുപേരെങ്കിലും ഇവിടെ ജീവിതം അവസാനിപ്പിച്ചു



ചോരപ്പാടുകൾ വീണ
കുത്തബിലെ പടികൾ

കാണണം. രണ്ടാമത്തെനിലമുതൽ മേലോട്ട് കഴിഞ്ഞ 15 വർഷമായി ആരെയും വിടാറില്ല. ഗോപുരത്തിന്റെ ബലക്കുറവാണ് പ്രധാന കാരണം.

പ്രവേശനഫീസ് ഇല്ലാത്ത ദിവസങ്ങളിൽ ആളുകൾ അകത്തേക്ക് കൂട്ടം കൂട്ടമായി തള്ളിക്കയറാറുണ്ട്. ഒരുവിധ നിയന്ത്രണങ്ങളും അപ്പോൾ സാദ്ധ്യമല്ല. നിയന്ത്രിക്കാൻ ചെന്നാൽ ചിലപ്പോൾ ചിലകൂട്ടരിൽനിന്ന് പെട കിട്ടിയാലുമായി. പലപ്പോഴും ഇതെപ്പററി പരാതിപ്പെട്ടിട്ടുണ്ടെങ്കിലും ഇന്നോളം നടപടികളൊന്നും എടുത്തിട്ടില്ല. അതുകൊണ്ട് വലിയ ആൾക്കൂട്ടം വരുമ്പോൾ ചൗക്കിദാരന്മാർ ഒഴിഞ്ഞുകളയും. ടിക്കററുള്ള ദിവസങ്ങളിൽ 150-ൽ കൂടുതൽ സന്ദർശകരെ ഒരേ സമയം അകത്തേക്കുവിടുകയില്ല. കോവണിയുടെ വലതുവശം ചേർന്ന് കയറിപ്പോവുകയും മറുവശം ചേർന്ന് ഇറങ്ങിപ്പോരുകയും ചെയ്യണമെന്നാണ് വ്യവസ്ഥ.

ആരും പക്ഷേ, ഇതൊന്നും അനുസരിക്കാറില്ല. നൂററാണ്ടുകളായി വരുന്ന കോടിക്കണക്കിനു സന്ദർശകരുടെ പാദസ്പർശമേററ് തേഞ്ഞു മിനുസമായ ആ പടവുകൾ ഇപ്പോൾ വഴുകിത്തുടങ്ങിയിരിക്കുന്നു. കാൽവഴുതി ബാലൻസ് തെററിയാൽ വീഴാതെ പിടിക്കാനുള്ള ഏർപ്പാട് കോവണിയിലില്ല. പലരും പലപ്പോഴും അവിടെ ഉരുണ്ടു വീഴാറുണ്ട്.

മിനഞ്ഞാന്നു ഈ സമയമായപ്പോൾ (മണിയപ്പോൾ 11-30) ഗോപുരത്തിനകത്തുനിന്നും ഉച്ചത്തിൽ നിലവിളി കേട്ടു. ഗോപുരവാതിലിലൂടെ അപ്പോഴും ആളുകൾ തള്ളിക്കയറുകയായിരുന്നു. സാധാരണ അനുവദിക്കുന്നതിന്റെ രണ്ടുമൂന്നിരട്ടി സന്ദർശകർ അകത്തുണ്ടായിരിക്കണം. ആരെങ്കിലും കാൽവഴുതി വീണതാവുമെന്നു കരുതി സാരമാക്കിയില്ല. ആസമയത്തുതന്നെ ഒരു കൂററൻ ജററുവിമാനം ഗോപുരത്തിന്റെ മുകളിൽ കാണപ്പെട്ടു. അതു താഴ്ന്നു പറക്കുകയായിരുന്നു. പാലം വിമാനത്താവളത്തിന്റെ ഒരു അപ്രോച്ച് കുത്തബ്മിനാറിന്റെ നേരെ മുകളിൽക്കൂടിയാണ്. വിമാനത്തിന്റെ ഇരമ്പലിൽ മററു ശബ്ദങ്ങളെല്ലാം മുങ്ങിപ്പോയി. വിമാനം പോയിക്കഴിഞ്ഞിട്ടും നിലവിളി തുടരുന്നതുകേട്ടപ്പോൾ എന്തോ കുഴപ്പമുണ്ടായിട്ടുണ്ടെന്നു തോന്നി.

അകത്തുള്ള ലൈററുകൾ കത്തുന്നോ ഇല്ലയോ എന്നൊന്നും പുറത്തുനിന്ന് അറിയാനാകില്ല. ലൈററുകൾ കത്തിയില്ലെങ്കിൽ കോവണികളിൽവലിയഇരുട്ടായിരിക്കും. കാററുകടക്കാൻ ഉണ്ടാക്കിയിട്ടുള്ള ചെറിയ ജാലകങ്ങൾക്കു മുമ്പിൽ മാത്രമേ അല്പമെങ്കിലും വെളിച്ചം കിട്ടൂ.

ബാൽക്കണിയിലുണ്ടായിരുന്നവർ അകത്ത് ഒരു മരണക്കെണി പ്രവർത്തിച്ച വിവരമറിയാതെ കാഴ്ചകൾ കണ്ടുനിൽക്കുകയായിരുന്നു. വാതിലിനുമുമ്പിലുള്ള ആൾക്കൂട്ടം അപ്പോഴും അകത്തേക്ക് ഇടിച്ചുകയറാൻ ശ്രമം നടത്തിക്കൊണ്ടിരിക്കുകയായിരുന്നു.

ഞങ്ങൾക്കൊന്ന് ഒരുങ്ങാൻ അഞ്ചുപത്തുമിനിട്ട് വേണ്ടിവന്നു. അകത്തേക്കു തള്ളിക്കയറാൻ വാതിലിനു വെളിയിൽ നിന്നവരെ മുഴുവൻ ഞങ്ങൾ ഉന്തിനീക്കി. കോവണിച്ചുവട്ടിൽ നിന്നിരുന്നവരെയെല്ലാം വലിച്ചു പുറത്തേക്കു മാററി. ചൗക്കിദാരന്മാരുടെ ഈ അട്ടഹാസങ്ങളും, ഗോപുരത്തിനകത്തു പെട്ടുപോയവർ ഉയർത്തിയ കൂട്ട നിലവിളിയും കേട്ട് ഗൈഡുകളും, കാൻറീൻ ജോലിക്കാരും, കുത്തബിലെ മററു ചില ജീവനക്കാരും ഓടിയെത്തി. ഗോപുരത്തിന്റെ പിന്നിലെ അററകുററപ്പണികൾ തീർക്കാൻ കൊത്തന്മാരുടെ ആവശ്യത്തിനു സജ്ജമാക്കിയിരുന്ന ചാരത്തിൽ തൂങ്ങി ചിലർ മുകളിലോട്ടു കയറി. ഗോപുരത്തിനകത്തേക്ക് കാററു കടക്കാൻ നിർമ്മിച്ചിട്ടുള്ള ജാലകങ്ങളിൽ ഒരെണ്ണംവഴി അവർ അകത്തു കടന്നു. മുകളിൽനിന്ന് താഴോട്ടു വന്നുകൊണ്ടിരിക്കുന്നവർ അവിടെത്തന്നെ നില്ക്കണമെന്നും ഇനി ഒട്ടും താഴോട്ടിറങ്ങരുതെന്നും അവർ വിളിച്ചുപറഞ്ഞു. കുത്തബ് തകർന്നു വീഴുകയാണെന്ന ധാരണയിൽ മരണവെപ്രാളത്തോടെ താഴോട്ടിറങ്ങിവന്ന ആൾക്കാർ രക്ഷാപ്രവർത്തനത്തിനു ചെന്നവരുടെ നിർദ്ദേശങ്ങൾ ഗൗനിച്ചില്ല. പടികളിൽ വീണുകിടക്കുന്നവരുടെ പുറത്തു ചവിട്ടിക്കൊണ്ടുതന്നെ അവർ മുന്നോട്ടുനീങ്ങി. ഫലമോ കൂടുതൽ കൂടുതൽപേർ കമഴ്ന്നടിച്ചുവീണു. മുകളിൽ വലിഞ്ഞുകയറിയ രക്ഷാപ്രവർത്തകർ അടവുമാററി. താഴോട്ടിറങ്ങിക്കൊണ്ടിരുന്നവർക്കിടയിൽ കുറുകെ ഇടിച്ചുകയറി അവർ ബലം പ്രായോഗിച്ച് കോവണി ബ്ലോക്കുചെയ്തു. താഴോട്ടുള്ള പ്രവാഹം അങ്ങനെയാണ് നിലച്ചത്. അകത്ത് മുകളിലോട്ടും താഴോട്ടും ഇരുട്ടായിരുന്നെങ്കിലും ജാലകഭാഗത്ത് വെളിച്ചമുണ്ടായിരുന്നു. പടവുകളിൽ വീണുകിടന്നവരെ ഒന്നൊന്നായി അവർ പൊക്കിയെടുത്ത് ജാലകത്തിലൂടെ പുറത്തേക്കു കൊടുത്തു. പുറത്ത് ചാരത്തിൽ കയറിനിന്നവർ അവരെ ഏററുവാങ്ങി താഴെയെത്തിച്ചു. വളരെപ്പേരെ ഇങ്ങനെയാണ് പുറത്തേക്കെടുത്തത്. അവരിൽ മരിച്ചവരും മരിക്കാറായവരും ഉണ്ടായിരുന്നു. ഇതേസമയം മറെറാരു സംഘം പ്രവർത്തകർ ഗോപുരവാതിലിലൂടെ അകത്തുകടന്ന് കോവണിയുടെ താഴത്തെ പടവുകളിൽ വീണുകിടന്നിരുന്നവരെ തോളത്തെടുത്ത് പുറത്തുകൊണ്ടുവന്നു.

ചിലരുടെ ശരീരത്തിൽനിന്നും ചോര ഒലിച്ചുകൊണ്ടിരുന്നു. കൈകാൽ തിരിഞ്ഞവരും, വാരിയെല്ലുകൾ ഒടിഞ്ഞവരും, മൂക്കാംമണ്ട പൊട്ടിയവരും അവരിലുണ്ട്. അവശരായ പലരും വെള്ളത്തിനുവേണ്ടി കേഴുന്നുണ്ടായിരുന്നു. പക്ഷേ, അവിടെങ്ങും വെള്ളം കിട്ടാനില്ല. ചിലർ ഓടിപ്പോയി പുറത്തുനിന്നും മധുരനാരങ്ങവാങ്ങിക്കൊണ്ടുവന്നു. വെള്ളം യാചിച്ചവരുടെ വായിൽ അതിന്റെ നീര് പിഴിഞ്ഞൊഴിച്ചുകൊടുത്തു.





ഇതിനിടയിൽ ആരോ ടോർച്ചുകൾ കൊണ്ടുവന്നു. വെളിച്ചമില്ലാതെ ഉള്ളിലേക്കുചെന്ന് ഒന്നും ചെയ്യാൻ കഴിയുകയില്ല. പേടിപ്പെടുത്തുന്ന കാഴ്ചയാണ് ടോർച്ച് വെളിച്ചത്തിൽ രക്ഷാപ്രവർത്തനം നടത്തിയവർ കണ്ടത്. മൃതദേഹങ്ങൾ കുന്നുകൂടിക്കിടക്കുന്നു. അതിനിടയിൽ ചില ശരീരങ്ങൾക്ക് അനക്കമുണ്ട്. പക്ഷേ, ഒന്നും പെട്ടെന്നു ചെയ്യാൻ നിവൃത്തിയില്ല. ശരീരങ്ങളെല്ലാം കെട്ടുപിണഞ്ഞ് തലങ്ങനെയും വിലങ്ങനെയും കോർത്തു കിടക്കുന്നു. അനക്കമുള്ളവരുടെ കാലോ തലയോ മാത്രമേ പുറത്തുകാണാൻ കഴിയുമായിരുന്നുള്ളു. അവരെ ആ ശവക്കൂനയിൽനിന്നു വലിച്ചൂരിയെടുക്കുക എളുപ്പമുള്ള കാര്യമല്ല. മുകളിൽനിന്ന് ഒന്നൊന്നായി വലിച്ചെടുക്കുക— അതു മാത്രമേ സാധിക്കുമായിരുന്നുള്ളു. അഞ്ചടിവരെ ഉയരത്തിൽ ശരീരങ്ങൾ കിടപ്പുണ്ടായിരുന്നു.

**കുത്തബ് മിനാറിലേക്ക് കാററു കടക്കാനുള്ള ജാലക (ആരോനോക്കുക)ത്തിലൂടെയാണ്, കോവണിയിൽ കുടുങ്ങിയ പലരേയും പുറത്തേക്കെടുത്തു രക്ഷപ്പെടുത്തിയത്.**

135 പടികൾ ഉള്ള ഒന്നാം ഘട്ടത്തിലെ 32-ാമത്തെ പടിമുതൽ 60-ാമത്തെ പടിവരെയുള്ള ഭാഗത്തു നിന്നിരുന്നവരാണ് അപകടത്തിൽപ്പെട്ട ഹതഭാഗ്യർ. 34-ാമത്തെ പടിമുതൽ 46-ാമത്തെ പടിവരെയാണ് ശവശരീരങ്ങൾ കുന്നുകൂടിക്കിടന്നത്. പുറത്തെടുത്ത മൃതദേഹങ്ങളിൽ അധികവും കുട്ടികളുടേതായിരുന്നു. മരിച്ചവരെയെല്ലാം പുൽത്തകിടിയിൽ കൊണ്ടുകിടത്തി. ജീവനുള്ളതിന്റെ എന്തെങ്കിലും ലക്ഷണംകണ്ടവരെ ഉടനടൻ ആശുപത്രിയിലേക്കയച്ചു. കുത്തബ്മിനാറിലേക്കു സന്ദർശകരെയും കൊണ്ടുവന്ന വാഹനങ്ങൾതന്നെ ദുരന്തത്തിൽപെട്ടവരെ ആശുപത്രിയിൽ കൊണ്ടുപോകാനും ഉപയോഗിച്ചു. ആരിൽനിന്നും ഒരു സഹകരണക്കുറവും ഉണ്ടായില്ല. അർപ്പണബോധത്തോടെ സന്ദർഭത്തിന്റെ ഔചിത്യം മനസ്സിലാക്കി എല്ലാ ആൾക്കാരും രക്ഷാപ്രവർത്തനങ്ങളിൽ സഹകരിച്ചു.

കണ്ണട, പെൻസിൽ, പെൻസിൽകട്ടർ, പേന, പാഠപുസ്തകം, ഷൂസ്, സോക്സ്, കൈലേസ്, പഴ്സ്, വാനിററിബാഗ്, ഉച്ചഭക്ഷണം കൊണ്ടുപോകുന്നതിനുള്ള പാത്രങ്ങൾ തുടങ്ങി ഒത്തിരിസാധനങ്ങൾ ആ പടവുകളിൽ ചിതറിക്കിടന്നിരുന്നു. ദുപ്പട്ട, ബ്രേസിയർ, ബ്ലൗസ്, ഷർട്ട്, പാൻറ്സ്, കോട്ട്, സെപററർ, ടർബൻ തുടങ്ങിയവയുടെ അവശിഷ്ടങ്ങൾ രക്തംപുരണ്ടവയായും ഉണ്ടായിരുന്നു. പടവുകൾക്കിരുവശവുമുള്ള ഭിത്തികളിൽപ്പോലും രക്തം തെറിച്ചുവീണിട്ടുണ്ട്. ഛർദ്ദിലും മററു വിസർജ്ജ്യങ്ങളും പടികളിൽ കാണാനുണ്ടായിരുന്നു.

'കുടിവെള്ളം യഥാസമയം കിട്ടിയിരുന്നെങ്കിൽ ചിലർകൂടി ജീവിച്ചേനെ—' ഒരു ചൗക്കിദാർ പറഞ്ഞു. 'രക്ഷാപ്രവർത്തനം ആരംഭിക്കാൻ അല്പംകൂടി വൈകിപ്പോയെങ്കിൽ മരണസംഖ്യ ഇതിലും കൂടുമായിരുന്നു'—മറെറാരു ചൗക്കിദാർ പറഞ്ഞു. അതു പോലെതന്നെ കൊത്തന്മാർക്കുവേണ്ടി ഒരുക്കിയ ചാരവും മരണസംഖ്യ 45-ൽ പിടിച്ചുനിറുത്താൻ സഹായകമായി. രക്ഷാപ്രവർത്തനം പൂർത്തിയാകാൻ ഒരു മണിക്കൂറോളം സമയം വേണ്ടിവന്നു. രക്ഷാപ്രവർത്തനങ്ങൾ ഏററം സ്പീഡിൽ നടന്നുകൊണ്ടിരുന്നപ്പോൾ ഒരു സബ്ഇൻസ്പെക്ടറും ഒരു കോൺസ്റ്റബിളും മാത്രമാണ് ആകെ അവിടെ എത്തിയത്. അതാകട്ടെ, കുത്തബ്മിനാർ മറിഞ്ഞുവീണെന്ന കേട്ടത് നേരാണോ എന്നു ചെന്നു നോക്കി തിരിച്ചു റിപ്പോർട്ടുചെയ്യാൻ! പരിക്കേററവരെയെല്ലാം ആശുപത്രിയിലെത്തിക്കുകയും ആറു മൃതദേഹങ്ങൾമാത്രം ശേഷിക്കുകയും ചെയ്തപ്പോഴാണ്, കൃത്യമായിപ്പറഞ്ഞാൽ സംഭവംനടന്ന് ഒരു മണിക്കൂർ കഴിഞ്ഞു മാത്രമാണ് പോലീസ് സേനയും അഗ്നിശമന സേനയും രംഗത്തുവന്നത്. കോവണിയിൽ കണ്ട സാധനസാമഗ്രികളും വസ്ത്രാവശിഷ്ടങ്ങളും മററും പുറത്തേക്കു നീക്കിയതാണ് അവർ ചെയ്ത സേവനം.

കോളേജ് വിദ്യാർത്ഥികളെപ്പോലെ തോന്നിക്കുന്ന ഒരു സംഘം ചെറുപ്പക്കാർ അന്ന് കോവണിയിലും ബാൽക്കണിയിലും നെഹളിച്ച് നടക്കുന്നുണ്ടായിരുന്നെന്ന് ചൗക്കിദാരന്മാർ പറഞ്ഞു. പെൺകുട്ടികളുടെ ബാച്ചുകൾ വരുമ്പോൾ ഇവന്മാർ അവർക്കിടയിൽ നുഴഞ്ഞു കയറുമായിരുന്നു. ഇവരായിരിക്കണം കുത്തബ് ദുരന്തത്തിന്റെ മൂലകാരണക്കാരെന്നാണ്



ജാക്കിയും മാറീയും—മനുഷ്യ ചെന്നായ്ക്കളിൽ നിന്നും രക്ഷപ്പെട്ട ന്യൂസിലൻഡുകാർ ഒരു ഡി. ടി. സി. ബസ്സിൽ മുഖം കുനിച്ചിരിക്കുന്നു

ഗൈഡുകൾ കരുതുന്നതു്. അവർ മറ്റൊരു കാര്യംകൂടി വെളിപ്പെടുത്തി. യുവസുന്ദരികളായ രണ്ടു വിദേശികൾ ഗോപുരത്തിലേക്കു കയറിയപ്പോൾ ഇവന്മാർ പിന്നാലെ കൂടിയിരുന്നു. ആ പെൺകുട്ടികൾ അപകടത്തിൽ പെടുകയുണ്ടായി. അതിൽ ഒരു പെൺകുട്ടിയെ വലിച്ചു പുറത്തെടുക്കുമ്പോൾ അവൾ നഗ്നയായിരുന്നു. ആ കുട്ടിയുടെ പാൻറീസ് മുട്ടിനു താഴെവരെ വലിച്ചു നീക്കിയിരുന്നു. ചാരം വഴിയാണ് ആ കുട്ടിയെ താഴെയെത്തിച്ചതു്. ഒരു ഉദ്യോഗസ്ഥൻ നൽകിയ ഷർട്ടും മറ്റൊരാൾ നൽകിയ ഷാളും കൊണ്ടാണ് അവൾ വീണ്ടും നാണം മറച്ചതു്. വിദേശിയായ മറ്റേ പെൺകുട്ടി ധരിച്ച വസ്ത്രങ്ങളും കീറിയിരുന്നു. രണ്ടുപേരുടെ ദേഹത്തും നഖംകൊണ്ടു മാന്തേറ്റ പാടുകളുണ്ടു്. കവിളിലും മറ്റും രക്തം പൊടിച്ചുനിന്നു. സാമൂഹ്യവിരുദ്ധന്മാരുടെ സാന്നിദ്ധ്യം അപകടസമയത്തു് ഗോപുരത്തിലുണ്ടായിരുന്നെന്നാണ് ഇതുകൊണ്ടനുമാനിക്കേണ്ടതു്.

●

ജാക്കിയും കൂട്ടുകാരി മാറീയും ന്യൂസിലൻഡുകാരാണ്. ഇടുത്ത ശരീരവും സൗന്ദര്യവുമുള്ള പെൺകുട്ടികൾ. കാഴ്ചകൾ കാണാനാണ് അവർ ഡെൽഹിയിലെത്തിയതു്. കൊന്നാട്ട് പ്ളേസിൽനിന്നു തിരിച്ച ഡെൽഹി ട്രാൻസ്പോർട്ട് കോർപ്പറേഷൻെറ ടൂറിസ്റ്റ് ബസ്സിലാണ് അവർ കുത്തബ്മിനാറിലെത്തിയതു്. ജാക്കി പത്രലേഖകരോടു് ഇങ്ങനെ പറഞ്ഞു: "ഞാനും എൻെറ സ്നേഹിതയും ഗോപുരത്തിൻെറ ബാൽക്കണിയിൽ നിന്നു് കാഴ്ചകൾ കണ്ടു രസിക്കുകയായിരുന്നു. ഞങ്ങളുടെ പുറകേവന്ന ചില ചെറുപ്പക്കാർ ഞങ്ങൾക്കടുത്തായി സ്ഥാനം പിടിച്ചു. അവർ ഞങ്ങളോടു് ഒട്ടും ദയയില്ലാതെ പെരുമാറി. ഉപദ്രവം സഹിക്കാതായപ്പോൾ ഞങ്ങൾ ഇറങ്ങിപ്പോരാൻ തീരുമാനിച്ചു. ആ കശ്മലന്മാർ പക്ഷേ, ഞങ്ങളെ വിടാൻ തയ്യാറല്ലായിരുന്നു. എന്തൊക്കെയോ അവർ അട്ടഹസിക്കുന്നുണ്ടായിരുന്നു. ഞങ്ങൾ പെട്ടെന്നു് കോവണി ഇറങ്ങാൻ തുടങ്ങി. പുറകിൽ നിന്നാരോ എൻെറ ഉടുപ്പിൽ പിടിച്ചു വലിച്ചു. ഉടൻതന്നെ ലൈററുകളും അണഞ്ഞു. വലിയ ഇരുട്ടായി. ചില കൈകൾ എൻെറ നെഞ്ചുപിടിച്ചു് ഉടയ്ക്കാൻ തുടങ്ങി. എൻെറ ശരീരത്തിൽ ആക്രമണം നടത്തുന്നവർ മൂന്നിൽ കൂടുതൽ പേരുണ്ടു്. എൻെറ വസ്ത്രങ്ങൾ അവർ വലിച്ചുകീറി. ചെറുത്തുനില്പു് ആ ഇരുട്ടത്തു് അസാദ്ധ്യമായിരുന്നു. മാത്രവുമല്ല ഓടി രക്ഷപ്പെടാമെന്നുവച്ചാൽ മുന്നിൽ നില്ക്കുന്നവർ ഒട്ടും നീങ്ങുന്നുമില്ല. എൻെറ സ്വർണ്ണമാലയും റിസ്റ്റ്‌വാച്ചും അവർ അപഹരിച്ചു. പഴ്സും അവർ കൈക്കലാക്കി. മൃഗീയമായ പ്രവൃത്തിയാണ് അവരിൽനിന്നുണ്ടായതു്. പിന്നെ എനിക്കൊന്നും ഓർമ്മയില്ല. ഓർമ്മവരുമ്പോൾ ഞാൻ തലകുത്തിക്കിടക്കുകയായിരുന്നു. ടോർച്ചുലൈററുമായി വന്ന വേറെ ചില ചെറുപ്പക്കാരാണ് എന്നെ തൂക്കിയെടുത്തു പുറത്തുകൊണ്ടുവന്നതു്. അവിടെനിന്നിരുന്നവരിലാരോ ആണ് ദേഹം മറയ്ക്കാൻ എനിക്കു് വസ്ത്രം തന്നതു്. ആ അധമന്മാരിൽ നിന്നു് എൻെറ സ്നേഹിത രക്ഷപ്പെട്ടതു് അദ്ഭുതകരമെന്നേ പറയേണ്ടൂ. അര മണിക്കൂറെങ്കിലും എനിക്കു് ആ കോവണിയിൽ പീഡനങ്ങൾ അനുഭവിക്കേണ്ടിവന്നു. എൻെറ ചുററും കൂടിയ സാമൂഹ്യവിരുദ്ധന്മാർ ഇതൊക്കെ കരുതിക്കൂട്ടിച്ചെയ്യുതാണെന്നാണ് എനിക്കു തോന്നുന്നതു്. ജീവനുംകൊണ്ടു് ഞങ്ങൾക്കു പുറത്തുവരാൻ കഴിഞ്ഞതു് മഹാഭാഗ്യമായി കരുതുന്നു."

വേൾഡ് ട്രേഡ് ഫെയർ കാണാൻ ഡെഹിയിലെത്തിയ 110 കോളേജ് വിദ്യാർത്ഥികളുടെ കൂട്ടത്തിൽപെടുന്നയാളാണ് ലക്ഷ്മൺ മാലിക്. ഉച്ചവരെയുള്ള സമയം കുത്തബ്മിനാറിൽ ചെലവഴിക്കാൻ അവർ തീരുമാനിച്ചു. കുത്തബിനകത്തെത്തിയപ്പോൾ പലരും പലവഴിക്കു പിരിഞ്ഞു. ലക്ഷ്മൺ ഗോപുരത്തിൽ കയറി. "പകുതിയിലധികം പടികളും കയറിക്കഴിഞ്ഞു. അപ്പോൾ പെട്ടെന്നു് മുകളിൽനിന്നു് താഴോട്ടു് ഒരു ഉന്തുണ്ടായി. പുറകോട്ടു കാൽവച്ചു് ഞാൻ ഒരു പടി താഴോട്ടിറങ്ങി. എൻെറ പുറകിൽ നിന്നും വന്ന ആളിൻെറമേൽ എൻെറ പിൻവശം ചെന്നുമുട്ടി. ക്ഷമാപണം പറയാൻ തല തിരിക്കുന്നതിനുമുമ്പു് ലൈററ് അണഞ്ഞു. ആളുകൾ അവിടെ ജാമായിനിൽക്കുന്നു. മുകളിൽനിന്നു് വീണ്ടും വലിയ ഒരു സമ്മർദ്ദമുണ്ടായി. ഞാൻ ആരുടെയൊക്കെയോ പുറത്തുകൂടി പുറകോട്ടു മലച്ചുവീണു. എന്താണവിടെ നടക്കുന്നതെന്നു് ഒരു പിടിയും കിട്ടിയില്ല. കുത്തബ് വീഴുകയാണെന്നു് ആരോ വിളിച്ചുപറഞ്ഞു. സഹായത്തിനുള്ള അഭ്യർത്ഥനകളും, നിലവിളികളും, ദീനരോദനങ്ങളും ആ ഇടനാഴിയിൽ മുഴങ്ങി. ഞാൻ ആരുടെയും താഴെ ആയില്ലെന്നതാണ് എൻെറ ഭാഗ്യം. മലർന്നടിച്ചുള്ള വീഴ്ചയിൽ നിന്നെഴുന്നേല്ക്കാൻ കുറേ പാടുപെടേണ്ടിവന്നു. വീഴ്ചയുടെ വേദനയുമുണ്ടു്. സർവ്വശക്തിയും പ്രയോഗിച്ചു് താഴോട്ടിറങ്ങാൻ ഞാൻ തീരുമാനിച്ചു. പലരുടെയും പുറത്തു് ചവിട്ടേണ്ടിവന്നു എന്നുമാത്രമേ എനിക്കറിയൂ. ഒരുവിധം ഞാൻ കോവണിയുടെ ചുവട്ടിലെത്തി പുറത്തു കടന്നു. പിന്നീടു് രക്ഷാപ്രവർത്തകരോടൊപ്പം ചേർന്നു് എൻെറ കോളേജിലെ നാലു സഹപാഠികളെ ഞാൻ പുറത്തെടുത്തു. അവരിൽ പക്ഷേ, രണ്ടുപേർ ആശുപത്രിയിലേക്കു കൊണ്ടുപോകുന്നവഴിക്കു മരിച്ചു."

നട്ടെല്ലിനു് ക്ഷതമേററു് ആശുപത്രിയിൽ കിടക്കുന്ന ലുധിയാനയിലെ ഖൽസാ കോളേജിലെ ലക്ചറർ ഇങ്ങനെ പറഞ്ഞു: "പത്തുപതുപടി ഞാൻ കയറിക്കാണും. ലൈററ് അണയുകയും പെട്ടെന്നു് ഇരുട്ടാവുകയും ചെയ്തു. 'കുത്തബ് വീഴുന്നു' എന്നു് ആരോ വിളിച്ചുകൂവുന്നതു് കേട്ടു. ഞാൻ തിരിഞ്ഞു താഴോട്ടിറങ്ങാൻ ശ്രമിച്ചു. ആരൊക്കെയോ അപ്പോൾ എൻെറ പുറത്തുകൂടി മറിഞ്ഞുവീണു. ഞാനും മുന്നോട്ടാഞ്ഞു. എനിക്കെതിരേയുള്ളവർ മുകളിലോട്ടു കയറാൻ നിൽക്കുന്നവരാണ്. എന്നെ അവർ താങ്ങിയതുകൊണ്ടു് വീഴ്ച ഒഴിവായി. പക്ഷേ, മുകളിൽനിന്നു് ശക്തിയായ സമ്മർദ്ദം താഴേക്കു വീണ്ടും വന്നു. പിന്നിൽനിന്നും വീണവരും ഞാനും എന്നെ താങ്ങിയിരുന്നവരും എല്ലാംകൂടി കുത്തനേയുള്ള കോവണിയിൽ ഒന്നിച്ചു താഴോട്ടുവീണു. ഞാൻ അവരുടെ ഇടയ്ക്കായി. ശ്വാസംവിടാൻ നന്നേ ബുദ്ധിമുട്ടുണ്ടായിരുന്നു. മുകളിൽനിന്നു വീണുകൊണ്ടിരുന്നവരുടെ സമ്മർദ്ദം അധികമായപ്പോൾ നെഞ്ചുപൊട്ടുമെന്നു തോന്നി. അവരുടെ പുറത്തുകൂടി ആരൊക്കെയോ എടുത്തുചാടി പോകുന്നു. ആരോ ചാട്ടവും എൻെറ നെഞ്ചറിയുന്നുണ്ടായിരുന്നു. ശ്വാസം വല്ലാതെ മുട്ടിയപ്പോൾ ഞാൻ പെട്ടുപോയി. എൻെറ മുകളിൽ കിടക്കുന്നവരും താഴെ കിടക്കുന്നവരും മരിച്ചു കഴിഞ്ഞിരിക്കുന്നു. വല്ലാത്ത ദാഹം തോന്നി. വെള്ളത്തിനുവേണ്ടി കേണെങ്കിലും അതു കിട്ടുകയില്ലെന്ന കാര്യം ഉറപ്പായിരുന്നു. എനിക്കു ഛർദ്ദിക്കണമെന്നു തോന്നി. പക്ഷേ, ഒന്നനങ്ങാൻ കഴിയണ്ടേ? മരണം ഞാൻ മുമ്പിൽക്കണ്ടു. പിന്നെ എനിക്കൊന്നും ഓർമ്മയില്ല. ഓർമ്മവരുമ്പോൾ ഞാൻ ആശുപത്രിയിലാണ്."



കാലൊടിഞ്ഞ ഒരു കോളേജ് വിദ്യാർത്ഥി

19 കാരി എലിസബത്തിൻെറ ജന്മദേശം സിങ്കപ്പൂരാണ്. കോമേഴ്സിനു പഠിക്കുന്നു. മാതാപിതാക്കളോടൊപ്പം മദ്രാസിൽ വന്നു. അച്ഛനു് മദ്രാസിൽ ബിസിനസ് ഇടപാടുകളുണ്ടു്. അമ്മയുമൊത്തു് ഡെൽഹികാണാൻ ഗ്രാൻഡ്ട്രങ്ക് എക്സ്പ്രസ്സിൽ അന്നുരാവിലെ എത്തിച്ചേർന്നതേയുള്ളു. കുത്തബ് മുതൽ ആരംഭിക്കുന്ന ഒരു സൈററ്-സീയിങ് കോച്ചിൽ ടിക്കററുവാങ്ങി. അവിടത്തെ ആൾത്തിരക്കുകണ്ടു അമ്മ, മകളോടു് ഗോപുരത്തിനകത്തു പോകുണ്ടെന്നു പറഞ്ഞു. മകൾ ശാഠ്യമെടുത്തപ്പോൾ അനുവദിച്ചു. അമ്മ ഗോപുരത്തിൻെറ മുൻവശത്തു് ഒരു വേപ്പുമരത്തിൻെറ ചുവട്ടിൽ കാത്തുനിന്നു. മകൾ മുകളിലെത്താനുള്ള സമയമായിട്ടില്ല, അമ്മ പറയുന്നു, അപ്പോഴാണ് ഗോപുരത്തിൽനിന്നും നിലവിളികേൾക്കുന്നതു്. ആകപ്പാടെ പരിഭ്രമമായി. മകളെ അന്വേഷിച്ചു് അവർ ഗോപുരവാതിലിനടുത്തേക്കു നടന്നു. തിക്കും തിരക്കും കാരണം വാതിലിനോടടുക്കാൻ കഴിഞ്ഞില്ല. വാതിൽ കടന്നുവന്നവരിലും വാതിൽ കടത്തിക്കൊണ്ടുവന്നവരിലും അവർ മകളെത്തിരഞ്ഞു. കാണുന്നില്ല. ഉത്കണ്ഠാകുലയായ അവർ കരഞ്ഞുപോയി. "എവിടെ എൻെറ മകൾ—" അവർ ആരോടൊക്കെയോ വിളിച്ചു ചോദിച്ചു. ആലസ്യം തോന്നിയ അവർ താഴെ ഇരുന്നു. ജഡങ്ങൾ അട്ടിക്കിടത്തിയിരുന്നിടത്തേക്കു ചെന്നപ്പോൾ അവർ എലിസബത്തിനെ കണ്ടു. മുഖം വികൃതമായിരിക്കുന്നു. ആ അമ്മ മകളെ ഒന്നേ നോക്കിയുള്ളു. അതാ കുമഴ്ന്നടിച്ചു വീഴുന്നു...പിറേറന്നു വിമാനമാർഗ്ഗം മൃതദേഹം മദ്രാസിൽ കൊണ്ടുവന്നു സംസ്കരിച്ചു.

അഹമ്മദാബാദിലെ ജെ. കെ. ഇൻസ്റ്റിററ്യൂട്ടിലെ ഒരു വിദ്യാർത്ഥി പറഞ്ഞതു്, എട്ടു പത്തുപേർ വരുന്ന ഒരു സംഘം സാമൂഹ്യവിരുദ്ധന്മാരാണ് ഈ ദുരന്തത്തിനു കാരണക്കാരെന്നാണ്. ഒന്നാം നിലയിലെ ബാൽക്കണിയിൽ നിൽക്കുകയായിരുന്നു അയാൾ. വിദേശികളായ രണ്ടു യുവതികളോടു് ആ സാമൂഹ്യവിരുദ്ധന്മാർ അപമര്യാദയായി പെരുമാറുന്നതും ഒരു പെൺകുട്ടിയുടെ സ്വർണ്ണമാല ഊരിയെടുക്കുന്നതും ആ വിദ്യാർത്ഥി കണ്ടുവത്രേ. ലൈററണയ്ക്കണമെന്നു് അവർ തമ്മിൽ പറയുന്നതു കേട്ടുവെന്നും ഈ വിദ്യാർത്ഥി അവകാശപ്പെടുന്നു. ആ സംഘത്തിൽനിന്നും പെട്ടെന്നൊരാൾ താഴോട്ടു് ഓടിപ്പോയതു് ലൈററണയ്ക്കാനായിരുന്നില്ലേ? പടവുകളിറങ്ങിത്തുടങ്ങിയ വിദേശപ്പെൺകുട്ടികളുടെ പിന്നിൽ ഈ അധമന്മാരും നീങ്ങുന്നുണ്ടായിരുന്നു.

ഫരീദാബാദിൽനിന്നും കുത്തബ്മിനാർ കാണാൻവന്ന ജെ. പി. ഗുലാത്തിയും ഭാര്യയും അവരുടെ രണ്ടു വയസ്സുള്ള മകളും ഈ അത്യാഹിതത്തിൽ നിന്നു് രക്ഷപ്പെട്ടതു് ആയുസ്സിൻെറ ബലംകൊണ്ടു മാത്രമാണ്. കോവണി കയറി മുകളിലേക്കു പോവുകയായിരുന്നു ആ കുടുംബം. ഒന്നൊന്നര ചുററു് കയറിക്കാണണം. മുകളിൽനിന്നു് ആരവത്തോടെ ഒരുകൂട്ടം ആളുകൾ താഴേക്കു് ഇരച്ചുവരുന്നതു കണ്ടു. കുഞ്ഞിനെ നെഞ്ചത്തമർത്തിപ്പിടിച്ചുകൊണ്ടു് ഗുലാത്തിയും ഭാര്യയും മതിലോടു ചേർന്നു് മലർന്നുനിന്നു. തന്നോടൊപ്പം കോവണിയിൽ നിന്നിരുന്ന മററുള്ളവർ താഴോട്ടുമറിയുന്നതു് ഗുലാത്തി കണ്ടു. അവരുടെ മേൽ വേറെയും ആൾക്കാർ മറിഞ്ഞുവീഴുന്നു. പെട്ടെന്നു് വെളിച്ചം പോയി. ആരുടെയോ വീഴ്ചയിൽ കൈയിലിരുന്ന കുഞ്ഞു് തെറിച്ചുപോയി. ഗുലാത്തി ഭാര്യയുടെ പുറത്തുകൂടി ഉരുണ്ടുവീണു. അന്തം വിട്ടുപോയെന്നു് ഗുലാത്തി പറഞ്ഞു. പിന്നെയും എത്രയോനേരം ആരൊക്കെയോ തൻെറ മേൽ ചവിട്ടിക്കടന്നുപോയി. വീണിടത്തുനിന്നു് എഴുന്നേൽക്കാൻ ശ്രമിക്കുമ്പോഴെല്ലാം പുതിയ പുതിയ ചവിട്ടുകൾ കിട്ടിക്കൊണ്ടിരുന്നു. ആ അവസ്ഥയിൽ ശ്വാസംമുട്ടനുഭവിച്ചു് അരമണിക്കൂറോളം കിടന്നു. റസ്ക്യൂപ്രവർത്തകർ ഗുലാത്തിയെ പുറത്തുകൊണ്ടുവരുമ്പോൾ അദ്ദേഹത്തിൻെറ കോട്ടും പാൻറ്സുമെല്ലാം കീറിപ്പറിഞ്ഞിരുന്നു. ഭാര്യയുടെ ദേഹത്തു് ബ്ളൗസും അടിപ്പാവാടയും മാത്രമേ ഉള്ളൂ. സാരി കാണാനില്ല. കുഞ്ഞിനെ കാണാഞ്ഞു് ആ സ്ത്രീ ഉറക്കെക്കരയാൻ തുടങ്ങി. അപ്പോൾ അവരെ ആശ്വസിപ്പിക്കാൻ ആരോ പറഞ്ഞു. "ഒരു കൊച്ചുകുട്ടി രക്ഷപ്പെട്ടവരിലുണ്ടു്: ആശുപത്രിയിലേക്കു കൊണ്ടുപോയി" എന്നു്. കുഞ്ഞിനെ ആശുപത്രിയിലേക്കു കൊണ്ടുപോയിരുന്നില്ല. എങ്ങനെയെന്നറിയില്ല, ആരുടെയൊക്കെയോ കൈമറിഞ്ഞു് ആ കുഞ്ഞു് ഒരു പോറൽപോലുമേല്ക്കാതെ താഴെ വന്നെത്തി. കുഞ്ഞിനെയും തോളത്തിരുത്തി, പ്രായമായ ഒരു മനുഷ്യൻ, അതിൻെറ രക്ഷിതാക്കളെ അന്വേഷിച്ചു് അവിടെല്ലാം നടക്കുകയായിരുന്നു. മകളെ തിരിച്ചുകിട്ടിയ ആ അച്ഛനമ്മമാരുടെ സന്തോഷം പറഞ്ഞറിയിക്കാൻ സാദ്ധ്യമല്ല.

●

കുത്തബ് മിനാർ തകർന്നുവീണെന്നായിരുന്നു ഡെൽഹിയിൽ വാർത്ത പരന്നതു്. ഉച്ചയ്ക്കു് 12 മണിയോടടുപ്പിച്ചു് ആരോ പൊലീസ് കൺട്രോൾറൂമിൽ വിളിച്ചുപറഞ്ഞതാണ് ഈ വിവരം. കൺട്രോൾറൂം ഈ വിവരം മേലധികാരികൾക്കു കൈമാറി. അവർ അവരുടെ മേലാളന്മാർക്കു്. കുത്തബ് വീണുകിടക്കുന്നതു കാണാനാണ് രാജീവ്ഗാന്ധിയും വി. ഐ. പി. ഉദ്യോഗസ്ഥന്മാരും അവിടെയെത്തിയതു്. പഴയതുപോലെ തന്നെ ആ ചരിത്രസ്മാരകം അവിടെ നില്ക്കുന്നതു കണ്ടപ്പോൾ ആരോ തങ്ങളെപ്പററിച്ചുഎന്ന ധാരണയാണവർക്കാദ്യമുണ്ടായതു്. പൊലീസുകാരെക്കണ്ടപ്പോൾ അത്യാഹിതം മറെറന്തോ ആണെന്നു മനസ്സിലാക്കി. ഗോപുരത്തിൽ ലൈററ് പോയതിനെപ്പററിയും പൊലീസും അഗ്നിശമനസേനയും വന്നെത്താൻ ഉണ്ടായ താമസത്തെപ്പററിയുമുള്ള പരാതികളാണ് നാട്ടുകാർക്കു് രാജീവിനോടു പറയാനുണ്ടായിരുന്നതു്.



അത്യാഹിതത്തെപ്പററി ആരായാൻ എത്തിയ രാജീവ് ഗാന്ധി

●

ആരെങ്കിലും കുത്തബ[illegible]മുകളിൽ നിന്നു ചാടി ആത്മഹ[illegible]മ്പോൾ മാത്രമാണ് പത്രങ്ങളുടെ [illegible]കളിൽ ആ ചരിത്രസ്മാരകം സ്ഥലം പിടിക്കുന്നതു്. ആത്മഹത്യകൾ

മാററിവച്ചാൽ ഈ ലേഖകൻെറ ഓർമ്മയിൽ കത്തബിനെപ്പററി പത്രവാർത്ത വന്നിട്ടുള്ളത് ഒരു ദശാബ്ദം മുമ്പ് ഒരിക്കൽ മാത്രമാണ്. മഞ്ഞുകൊണ്ടാലും മഴ നനഞ്ഞാലും വെയിലേററാലും തുരുമ്പിക്കാത്ത—തിളക്കവും മിനുസവും നഷ്ടപ്പെടാത്ത—ശതാബ്ദങ്ങളുടെ പഴക്കമുള്ള അവിടത്തെ അയൺപില്ലർ തുരുമ്പിച്ചിരിക്കുന്നതായി സ്റ്റേററ്സ്മാൻ ദിനപത്രം ഒരു വാർത്ത പ്രസിദ്ധപ്പെടുത്തി. "The iron that never rust, rusts" എന്ന തലവാചകത്തിലാണ് ആ വാർത്ത വന്നത്. പുരാവസ്തു സംരക്ഷണവകുപ്പുകാർക്ക് അതു വലിയ തലവേദനയായെങ്കിലും ആ തുരുമ്പ് താനേ പൊഴിഞ്ഞുപോയി.

അങ്ങനെ ഒരിക്കലും കാര്യമായ വാർത്തകൾ സൃഷ്ടിക്കാതെനിന്ന ആ പ്രാചീന ഗോപുരം ഇക്കഴിഞ്ഞ വെള്ളിയാഴ്ച ആദ്യമായി വലിയ തലക്കെട്ടുകൾ സൃഷ്ടിച്ചു.


മൂന്നുമാസം കഴിയുമ്പോൾ പാലുമാത്രം പോരാ
നിങ്ങളുടെ കുഞ്ഞിന് ഫാരെക്സ്—
കുഞ്ഞിന്റെ ഉത്തമ കട്ടി ആഹാരം—ആവശ്യമാണ്

3 മാസം—കട്ടി ആഹാരത്തിനുള്ള സമയം
3 മാസത്തിനുശേഷം കുഞ്ഞിന്റെ വർദ്ധിച്ചുവരുന്ന ആവശ്യങ്ങൾക്ക് പാലുമാത്രം മതിയാകുകയില്ല. പുതുക്കുട്ടിയായി അവൻ വേഗം വളർന്നുകൊണ്ടിരിക്കയാണ്. പാലിൽ നിന്ന് ലഭിക്കുന്നതിൽ കൂടുതൽ കാലൊറീസ് അവന് ആവശ്യമുണ്ട്. ദ്രാവകാഹാരം കുറഞ്ഞതും കാലൊറീസ് കൂടിയതുമായ ഒരു കട്ടി ആഹാരം അപ്പോൾ ആവശ്യമാണ്.

3 മാസം—കൂടുതൽ ഇരുമ്പുസത്തിനുള്ള സമയം

എന്തുകൊണ്ടാണ് ഡോക്ടർമാർ ഫാരെക്സ് ശുപാർശ ചെയ്യുന്നത്?
കട്ടിയായ ആഹാരം കഴിച്ചു തുടങ്ങുന്ന കുഞ്ഞിനുവേണ്ടി പ്രത്യേകം തയ്യാറാക്കിയ ഒരാഹാരമാണ് ഫാരെക്സ്. അതിൽ കാർബോഹൈഡ്രേറ്റുകളും, കൊഴുപ്പുകളും, കാൽഷ്യവും, ഫോസ്ഫറസും, വിററാമിനുകളുമുണ്ട്. ഫാരെക്സിൽ ഇരുമ്പുസത്ത് ധാരാളമായുണ്ട്. അങ്ങനെ, ഫാരെക്സ് കുഞ്ഞിന്റെ വളർച്ചക്കാവശ്യമായ ഉത്തമ കട്ടി ആഹാരമാണ്.

സൗജന്യം: നിങ്ങൾക്കാവശ്യമായ 'കുഞ്ഞിന്റെ ആദ്യത്തെ ഒരു വർഷം' എന്ന ലഘു പുസ്തകത്തിന് 50 പൈസ പോസ്റ്റേജ് സ്റ്റാമ്പ് സഹിതം എഴുതുക. ശിശു പരിപാലനം സംബന്ധിച്ച് പുതിയ മാതാക്കൾ അറിഞ്ഞിരിക്കേണ്ട വസ്തുതകൾ ഇതിൽ ലളിതമായി പ്രതിപാദിച്ചിരിക്കുന്നു.
പി. ഒ. ബോക്സ് നം. 19119, (FAR 259 T), ബോംബെ 400 025

FAREX

ഡോക്ടർമാർ ശുപാർശ ചെയ്യുന്നത് ഫാരെക്സ്
കുഞ്ഞിന്റെ വേഗത്തിലുള്ള സമ്പൂർണ്ണ വളർച്ചയ്ക്കു വേണ്ട ഉത്തമ കട്ടി ആഹാരം


# ഹിമാലയം കത്തിയെരിഞ്ഞപ്പോൾ

**അഹമ്മദബാദിലെ നീലകണ്ഠ മഹാദേവ ക്ഷേത്ര പരിസരത്തിൽ കെട്ടിഉയർത്തിയ 'ഹിമാലയ'ത്തിനു തീപിടിച്ച് അറുപതു പേർ വെന്തുമരിച്ചു: ഈശ്വരവിശ്വാസം ചൂഷണംചെയ്ത് പണമുണ്ടാക്കാൻ നടത്തിയ ഹീനശ്രമത്തെപ്പററി.**

**കൗമുദി ന്യൂസ് സർവീസ്**

ദേഹം മുഴുവൻ പൊള്ളലേററ പത്തു വയസ്സുള്ള വൈശാലി ആശുപത്രിയിലാണ്. കൂടക്കൂടെ കണ്ണുമിഴിച്ച്, അവൾ ആർക്കോവേണ്ടി നാലുപാടും പരതുന്നു. കണ്ണീർ വററിപ്പോയ കണ്ണുകൾ ശൂന്യതയിൽ തറപ്പിച്ച് അനങ്ങാതെ കിടക്കുന്ന അവളുടെ ഇരുവശവും തിരിച്ചറിയാൻ വയ്യാത്തവിധം പൊള്ളലേററ് മാംസപിണ്ഡമായിത്തീർന്നവരാണ്. മരിച്ചവരല്ലെന്ന തെളിവിനായി, അവരിൽനിന്നും ശ്വാസം പുറത്തുവരുന്നുണ്ട്. മരിച്ചുകൊണ്ടിരിക്കുന്ന അജ്ഞാതരായ അവർക്കിടയിൽ കിടക്കുന്ന വൈശാലിയുടെ ശരീരത്തിൽ അങ്ങുമിങ്ങും പൊള്ളലേററപാടേ ഉള്ളൂ. ഒരാഴ്ചകഴിഞ്ഞാൽ അവൾക്ക് വീട്ടിലേക്കു മടങ്ങാം. പക്ഷേ, എവിടെപ്പോകും? അവളോടൊപ്പമുണ്ടായിരുന്ന അച്ഛനും അമ്മയും ഇളയ അനുജനും തിരിച്ചറിയാൻ വയ്യാത്തവിധം വെന്തുകരിഞ്ഞുപോയി. അച്ഛന്റെ കൈയും പിടിച്ചുനിന്ന വൈശാലിയുടെ ഉടുപ്പിൽ തീ പടർന്നുപിടിച്ചപ്പോൾ അവൾ അറിയാതെ എടുത്തു ചാടിയതാണ്. ഇരുപതു മീററർ പൊക്കത്തിൽനിന്നും ചാടിയ അവൾ നിലത്തുവീണിരുന്നുവെങ്കിൽ...! അതുണ്ടായില്ല. ക്രൂരമായ ഈ ലോകത്ത് അനാഥയായി ജീവിക്കാൻ, തീപ്പന്തമായി മുകളിൽനിന്നും താഴേക്കു വീണ അവളെ ഏതാനുംപേർചേർന്ന് താങ്ങിപ്പിടിച്ചു. തീ പടർന്നുപിടിച്ചപ്പോൾ നിലത്തേക്കു ചാടിയ പലർക്കും രക്ഷകരുടെ അനുഗ്രഹമുണ്ടായില്ല. താഴെവീണു തകർന്ന് പലരും മരിച്ചു. കൈയും കാലും ഒടിഞ്ഞ് തല തകർന്ന അവരെ പിന്നീട് നാലുപാടും പടർന്നുയർന്ന പാവകൾ നക്കിത്തിന്നു.

തുണിമില്ലുകളുടെ നഗരമായ അഹമ്മദബാദ്, ഞായറാഴ്ച ഉണ്ടായ ഞെട്ടലിൽനിന്നും ഇനിയും ഉണർന്നിട്ടില്ല. രാത്രിപോലും ഉറങ്ങാത്ത ആ നഗരം തിങ്കളാഴ്ച മൗനദുഃഖത്തിലായിരുന്നു, വെന്തുമരിച്ച അറുപതുപേരോട് അനുശോചനം രേഖപ്പെടുത്തിക്കൊണ്ട്. നഗരത്തിൽ കുറച്ചു ദൂരത്തായ അസാർവയിലെ നീലകണ്ഠമഹാദേവക്ഷേത്രപരിസരത്തു പടുത്തുയർത്തിയിരുന്ന 'ഹിമാലയ'ത്തിൽ കയറി ശിവദർശനം നടത്താൻ ഗുജറാത്തിലെ ഓണംകേറാമൂലയിൽനിന്നുപോലും പാവപ്പെട്ടവർ എത്തിയിരുന്നു. മരവും തുണിയും ഗ്ലാസ്സും കൊണ്ട് അറുപതു മീററർ ഉയരത്തിൽ നിർമ്മിച്ച 'ഹിമാലയ'ത്തിന്റെ ഈ മാതൃക, നഗരത്തിൽ എവിടെനിന്നു നോക്കിയാലും കാണാമായിരുന്നു. പാവപ്പെട്ടവരെ ആകർഷിക്കാൻ വിവിധ നിറത്തിലുള്ള ബൾബുകൊണ്ട് മോടിപിടിപ്പിച്ച ഹിമാലയത്തിൽ കയറിയാൽ, ശിവസാന്നിദ്ധ്യംകൊണ്ട് പരിശുദ്ധമായ ഹിമാലയ മൗലിയിൽ പ്രണാമമർപ്പിക്കുംപോലെ സായൂജ്യം ലഭിക്കുമെന്ന് ഇതിന്റെ സംഘാടകരായ നീലകണ്ഠ അഖണ്ഡനിധിക്കാർ പ്രചാരണവും നടത്തിയിരുന്നു. ഈശ്വരവിശ്വാസികളെ വശീകരിക്കാൻ ഇതില്പരമൊരു കൺകെട്ടിന്റെ ആവശ്യമില്ലായിരുന്നു.

തീർത്ഥാടകരുടെ തിരക്കുമൂലം, ഹിമാലയത്തിലേക്കുള്ള തീർത്ഥാടനം ഞായറാഴ്ച മുതൽ നാലു ദിവസത്തേക്കുകൂടി നീട്ടി. അതറിഞ്ഞതോടെ ക്ഷേത്രപരിസരമാകെ ജനങ്ങളെക്കൊണ്ടു നിറഞ്ഞു. ഉച്ചഭാഷിണിയിൽനിന്നും ശിവസ്തുതികളും കീർത്തനാലാപവും അന്തരീക്ഷത്തെ ത്രസിപ്പിച്ചുകൊണ്ടിരുന്ന ഹിമാലയത്തിൽനിന്നും നിറഞ്ഞൊഴുകിയ വർണ്ണ വൈദ്യുതദ്യുതി മായികലോകത്തിന്റെ പരിവേഷമുണ്ടാക്കി. ഹിമാലയത്തിനുമുന്നിൽ ക്യൂ നീണ്ടുനീണ്ടുപോയി. സന്ധ്യയായതോടെ തിരക്കുകൂടി. പെട്ടെന്ന് ഹിമാലയം കത്തിയെരിയാൻ തുടങ്ങി. ഇരുപതു മീററർ പൊക്കമുള്ള ഹിമാലയശിഖരത്തിൽ അപ്പോൾ അൻപതോളം പേരുണ്ടായിരുന്നു. പിന്നെ താഴെനിന്ന് മുകളിലേക്കു കയറിക്കൊണ്ടിരുന്ന ആറോളംപേരും. നേർത്ത ഇളം കാററിൽ തീ പടർന്നുതുടങ്ങിയതോടെ ബൾബുകൾ പൊട്ടിത്തെറിച്ചു. മുകളിൽനിന്നവർ നിലത്തേക്കു ചാടി. അവരെ ചവിട്ടിമെതിച്ചുകൊണ്ട് മരണവെപ്രാളത്തോടെ ആളുകൾ നാലുപാടും പാഞ്ഞു. ഹിമാലയത്തിലേക്ക് കയറാനുള്ള ഏണിപ്പടികളിൽ കുടുങ്ങിയവരും മുകളിലെത്തിയവരും വെന്തുമരിച്ചു. അവരിൽ പലരുടെയും മൃതദേഹം തിരിച്ചറിയാൻ കഴിയാത്തവിധം കരിഞ്ഞുകുവാളിച്ചുപോയി. ഇരുപതുസ്ത്രീകളും പതിനൊന്നു പുരുഷന്മാരും ഒൻപതു പെൺകുട്ടികളും ആറ് ആൺകുട്ടികളും വെന്തുമരിച്ചു എന്നായിരുന്നു ആദ്യത്തെ കണക്ക്. ഇവർക്കു പുറമേ പകുതിവെന്ത് മരണപ്രായമായ നിരവധി പേർ ആശുപത്രിയിലുണ്ട്. തീപിടിച്ച് തകർന്നു തെറിച്ചുവീണ ഹിമാലയത്തിന്റെ ഭാഗങ്ങൾ വീണ് ചെറിയ തോതിൽ പൊള്ളലേററ നിരവധിപേരുണ്ടായിരുന്നു. തീപിടിത്തമുണ്ടായയുടൻതന്നെ നഗരത്തിൽനിന്നും അഗ്നിശമനക്കാർ എത്തിയെങ്കിലും അവർക്ക് കാര്യമായ സഹായമൊന്നും ചെയ്യാനില്ലായിരുന്നു. വിശാലമായ ക്ഷേത്രപരിസരത്ത് ഒരു തീഗോളംപോലെ കത്തിനിന്നിരുന്ന ഹിമാലയത്തിനുള്ളിൽ കുടുങ്ങിയവരെ രക്ഷപ്പെടുത്താൻ ആർക്കും സാധിച്ചില്ല. 'ഹിമാലയം' നിർമ്മിക്കാനുപയോഗിച്ച മരവും തുണിയും ഗ്ലാസ്സും തീപിടിച്ച് ചുററും തെറിച്ചുവീണുകൊണ്ടിരുന്നതിനിടയിൽ ജീവനിൽ കൊതിയുള്ളവർക്ക് എത്തിനോക്കാൻപോലും കഴിയുമായിരുന്നില്ല.

നീലകണ്ഠ അഖണ്ഡനിധിയുടെ പ്രവർത്തനത്തിനുള്ള പണമുണ്ടാക്കാനാണത്രേ, ശിവഭൂമിയായ ഹിമാലയത്തെ ഏടയത്തിൽവച്ചു ആരാധിച്ചു ജീവിച്ചിരുന്ന



ഗ്രാമീണരുടെ ഇടയിലേക്ക് കൊണ്ടുചെന്നത്. ഗുജറാത്തിലെ ശൈവ വിശ്വാസികൾക്കിടയിൽ നീലകണ്ഠ മഹാദേവ ക്ഷേത്രത്തിന് അതിപ്രധാനമായ സ്ഥാനമുണ്ട്. ഉഗ്രമൂർത്തിയായ ശിവപ്രതിഷ്ഠയാണ് അവിടെ. എന്തു വൈഷമ്യമുണ്ടായാലും ഗുജറാത്തികൾ ആദ്യമെത്തുന്നത് നീലകണ്ഠ ക്ഷേത്രത്തിലാണ്. അവർക്ക് ആ ക്ഷേത്രത്തിലെ ഈശ്വരൻ ക്ഷിപ്രപ്രസാദിയാണ്. ഭക്തജനങ്ങളിൽനിന്നുള്ള വരവുകൊണ്ടുമാത്രം സമ്പന്നമായ ഈ ക്ഷേത്രത്തിൻെറ ഭാരവാഹികൾ 'ഹിമാലയ ദർശനം' സംഘടിപ്പിച്ച് കൂടുതൽ പണമുണ്ടാക്കിയതെന്തിനെന്ന ചോദ്യം ഉത്തരമില്ലാതെ അവശേഷിക്കുന്നു.

വൈദ്യുതിക്കുഴപ്പം തീപിടിത്തത്തിനു കാരണമായി ചൂണ്ടിക്കാണിക്കപ്പെടുന്നു. ഷോർട്ട് സർക്യൂട്ടാണ് ഈ അത്യാഹിതത്തിനു വഴിതെളിച്ചതെന്ന ആദ്യനിഗമനം, രംഗം പരിശോധിച്ച വിദഗ്ധർ ചോദ്യം ചെയ്തിട്ടുണ്ട്. വൈദ്യുതിയുടെ ലോഡ് താങ്ങാൻ അശക്തമായവിധമാണ് വയറിങ് നടത്തിയിരുന്നതെന്നത് ഇതിനകം വ്യക്തമായിട്ടുണ്ട്. ത്രീ ഫേസ് വയറിങ്ങിന് ഉപയോഗിച്ച വയറിൽ ഒരെണ്ണം വളരെ താണ ക്വാളിററിയിലുള്ളതായിരുന്നുവെന്നാണ് അവശിഷ്ടങ്ങൾ പരിശോധിച്ച ഗുജറാത്ത് ഇലക്ട്രിസിററിബോർഡിലേയും അഹമ്മദബാദ് ഇലക്ട്രിസിററി കമ്പനിയിലേയും വിദഗ്ധന്മാർ പറയുന്നത്. അറുപതുപേരുടെ ജീവൻ കരിച്ചുകളഞ്ഞ ഈ ഭക്തിക്കളി സംഘടിപ്പിച്ചവർ, അതിന് ആവശ്യമായ അംഗീകാരം വാങ്ങിയിരുന്നില്ലെന്നും ആക്ഷേപിക്കുന്നുണ്ട്. ക്ഷേത്രപരിസരം സ്വകാര്യസ്വത്തായതിനാൽ അതിനകത്തു നടത്തുന്ന യാതൊന്നിനും ഗവണ്മെൻറിൻെറ അംഗീകാരം ആവശ്യമില്ലെന്ന് ക്ഷേത്ര ഭാരവാഹികൾ പറയുമ്പോൾ, അതല്ല അംഗീകാരം ആവശ്യപ്പെട്ടുകൊണ്ട് മുനിസിപ്പൽ അധികൃതർക്ക് അപേക്ഷിച്ചെങ്കിലും അതിന് ഒരു മറുപടി നൽകാനുള്ള സാമാന്യ മര്യാദ പോലും അവർ പ്രദർശിപ്പിച്ചില്ലെന്നാണ് നീലകണ്ഠ അഖണ്ഡ നിധിക്കാർ പറയുന്നത്. രണ്ടാഴ്ചക്കാലത്തെ ഹിമാലയ ദർശനത്തിന് ടിക്കററ് വിററതിൽ നിന്നും നാല്പതിനായിരം രൂപ നിധിക്കാർക്ക് കിട്ടിയിട്ടുണ്ട്. മുനിസിപ്പാലിററിയുടെ അനുവാദമില്ലാതെ ടിക്കററുവിൽ



ക്കാൻ പാടില്ലെന്ന വ്യവസ്ഥയും നിധിക്കാർ ലംഘിച്ചിരിക്കുകയാണ്. ക്ഷേത്രോദ്ധാരണത്തിന് ഈ തുക വിനിയോഗിക്കുമെന്നു പറയുന്നുണ്ട്. പക്ഷേ, അതിൽ ആരും വിശ്വസിക്കുന്നില്ലെന്നതാണ് പരമാർത്ഥം.

ഔദ്യോഗിക ഏജൻസികളുടെ അനുമതിയില്ലാതെ ഇത്തരമൊരു ഏർപ്പാട് നടത്താൻ ആരാണ് കൂട്ടുനിന്നതെന്ന ചോദ്യം പൊലീസും, അഗ്നിശമനവിഭാഗവും തമ്മിലുള്ള ഒരു വിവാദമായും തീർന്നിരിക്കുന്നു. അപകടസ്ഥലം കാണാനെത്തിയ പൊലീസ് കമ്മീഷണർ മൻമോഹൻ സിംഗ് പറഞ്ഞു: സ്വകാര്യ സ്ഥലത്തു നടത്തിയ ഒരു പ്രദർശനത്തിന് പൊലീസ് അനുമതി നൽകുന്ന പ്രശ്നമേ ഉദിക്കുന്നില്ല. അഗ്നിശമന വിഭാഗത്തിൻെറ അനുമതി സംഘാടകർ നേടേണ്ടിയിരുന്നു എന്ന് ഫയർ ബ്രിഗേഡ് ചീഫ് എഫ്. ജെ. ദസ്തൂർ പറഞ്ഞു. അനുമതിയില്ലാതെ നടത്തിയ പ്രദർശനത്തിനെതിരെ നടപടിയെടുക്കാത്തതെന്തു്? നടപടി കൈക്കൊള്ളാനുള്ള അധികാരം പൊലീസിനുള്ളതാണ് എന്നായിരുന്നു ദസ്തൂരിൻെറ മറുപടി.

ഇതിനിടയിൽ മരിച്ചവരുടെ എണ്ണവും തർക്കവിഷയമായിരിക്കുന്നു. വെന്തു കരുവാളിച്ച 46 മൃതദേഹങ്ങൾ ഞായറാഴ്ചതന്നെ ആശുപത്രിയിലെത്തിച്ചുവെന്നും, പൊള്ളലേററവരിൽ മൂന്നുപേർ വഴിക്കുവെച്ച് മരിച്ചുവെന്നും പൊലീസ് കമ്മീഷണർ പറഞ്ഞു. സിവിൽ ആശുപത്രിയിലെ മോർഗിൽനിന്നും 49 മൃതദേഹങ്ങൾ ബന്ധുക്കൾ ഏററുവാങ്ങുകയും ചെയ്തു. എന്നാൽ കേന്ദ്രആഭ്യന്തര സഹമന്ത്രി യോഗേന്ദ്ര മക്വാന പറയുന്നത്, മരിച്ചവർ അറുപതാണെന്നാണ്. ഗുജറാത്തിലെ ആഭ്യന്തരമന്ത്രി പ്രബോധ് റാവൽ അതിനോട് യോജിക്കുന്നില്ല. "മക്വാന പറയുന്നതു ശരിയല്ല," റാവൽ പറഞ്ഞു. എന്നാൽ നൂറുപേരെങ്കിലും മരിച്ചുകാണുമെന്നാണ് സിററിയിൽ പറഞ്ഞുകേട്ടതു്.

തിങ്കളാഴ്ച വൈകിട്ട് അത്യാഹിതരംഗത്തുചെല്ലുമ്പോഴും, തീപിടിത്തത്തിൻെറ അവശിഷ്ടം നീക്കംചെയ്തിരുന്നില്ല. ഇരുപത്തിനാലുമണിക്കൂർമുമ്പ് ഭക്തിപരവശരായി ഹിമാലയ ദർശനത്തിനെത്തിയ അസർവയിലെ തൊഴിലാളികളുടെ കത്തിത്തീരാത്ത ചെരിപ്പുകളും ദോത്തിത്തുണ്ടുകളും ഒരററത്ത് കൂമ്പാരമായി കൂട്ടിയിട്ടിരുന്നു. ഹിമാലയം കെട്ടി ഉയർത്തിയ മരത്തൂണുകളുടെ കത്തിത്തീർന്ന കുററികൾ, വിജനമായ മൈതാനത്ത് അതിഭീകരമായ ഒരു ഓർമ്മക്കുറിപ്പുപോലെ നിന്നിരുന്നു. കരഞ്ഞു വിങ്ങിയ കണ്ണുകളുമായി കുറെ സ്ത്രീകൾ അവിടമെങ്ങും പരതി നടന്നിരുന്നു. അതിനല്പം അകലെ, മനുഷ്യൻെറ ക്രൂരതയുടെ മാപ്പുസാക്ഷിയായി മഹാദേവക്ഷേത്രത്തിൻെറ പതാക ഉയർന്നു പറന്നിരുന്നു.

അത്യാഹിതത്തെപ്പററി ജൂഡിഷ്യൽ അന്വേഷണത്തിന് ഗവണ്മെൻറ് ഉത്തരവിട്ടിരിക്കയാണ്. മരണമടഞ്ഞവരുടെ കുടുംബാംഗങ്ങൾക്ക് ധനസഹായം എത്തിക്കാനും ഗവണ്മെൻറു മുന്നോട്ടുവന്നിട്ടുണ്ട്. പക്ഷേ, ഇടുങ്ങിയ ഗലികളും പഴകിയ കെട്ടിടങ്ങളും നിറഞ്ഞ അസർവയിലെ ലേബർ കോളനിയിലെ ഗോപിചന്ദ് ദേശായി ചോദിച്ചതുപോലെ, അച്ഛനും അമ്മയും മരിച്ച കുട്ടികൾക്ക് ആരുണ്ട് ഒരു തുണയായി?




"വീട്ടുകാര്യങ്ങൾ നോക്കൽ, കുട്ടികളുടെ മേൽനോട്ടം, സ്നേഹിതകളെ സന്ദർശിക്കൽ, ഇതെല്ലാം കഴിഞ്ഞ് അല്പസമയംപോലും ലഭിക്കുന്നില്ല. അതുകൊണ്ട് ചർമ്മസംരക്ഷണവും ആവശ്യമില്ല എന്നത് ചിന്താതീതമാണ്. അതിനാൽ ഞാൻ ബൊറോലിൻ ഉപയോഗിക്കുന്നു. സ്നാനം കഴിഞ്ഞും, ഉറങ്ങുവാൻ പോകുന്നതിനുമുമ്പും. അത്രതന്നെ. എനിക്ക് തീർച്ചയായും പറയുവാൻ കഴിയും, എൻെറ ചർമ്മം വർഷം മുഴുവൻ സുരക്ഷിതമാണെന്ന്—വിണ്ടുകീറൽ, ചൊറിഞ്ഞു ചുവക്കൽ, സൂര്യതാപം എന്നിവകളിൽനിന്ന്. നിത്യജീവിതത്തിൽ ഉണ്ടാകുന്ന ചെറിയ മുറികളും പോറലുകളും അതിവേഗം ഉണക്കുവാനും ബൊറോലിൻ സഹായകമാണ്. ഇപ്പോൾ എനിക്ക് എല്ലാപണിയും ചെയ്തു തീർക്കാം—എൻെറ ചർമ്മത്തിന് ഒരു ഹാനിയുമില്ല. ബൊറോലിൻെറ കഴിവ് അപാരം തന്നെ!"

ബൊറോലിൻ
ആൻറിസെപ്റ്റിക്കായ
മണമുള്ള ക്രീം




ചർമ്മരക്ഷക്ക് ഉത്തമഗുണം
ചെയ്യുന്ന ക്രീം







ജി ഡി ഫാർമസ്യൂട്ടിക്കൽസ് ലിമിററഡ് ആശാമഹൽ, കൽക്കട്ട 700 088
HTC-GDP-4388





# ആന

## കടമ്മനിട്ട രാമകൃഷ്ണൻ

**ആ**ർഷഭാരതമാണിന്നു ലോകത്തിലെ
ഏററവും വലിയ ജനാധിപത്യരാഷ്ട്രമെന്നറിയാമ
ആനയാണതിൻെറ ആണിക്കല്ല്-ബലവും [ല്ലോ.
വീട്ടു പെയിൻറുചെയ്യുന്നതിനുമുമ്പ് ആനയെ ഓക്കുക
ആനമാർക്കു ചന്ദനത്തിരി പുകയ്ക്കുക
ആനമാർക്കു കുടപിടിക്കുക.
ആന ഗംഭീരനായ ഒരു മൃഗമാകുന്നു
ആനച്ചന്തമുള്ള മൃഗമാകുന്നു ആന.
വലിയചെവി, ചെറിയകണ്ണ്, വെളുത്തകൊമ്പ്
നീണ്ടകൈയ്, നാലുകാല്. പിന്നിൽവാല്!
കാണാനെന്തു രസം.
കുരുടന്മാരല്ലാത്തവർക്കു നന്നായിക്കാണാം.
എണ്ണക്കറുപ്പിൻെറ മിനുസമാണവന്.
പാപ്പാന്മാരവനെ എന്നും തേച്ചുരച്ചു കുളിപ്പിക്കും
കുസൃതിക്കുട്ടൻ മണ്ണുവാരിക്കളിക്കും
നോക്കിക്കെ അവൻെറയൊരു നില്പ്!
തലയുയർത്തി! ചെവിയാട്ടി! അയ്യയ്യ! നല്ലഭംഗി!


കുരുടന്മാരല്ലാത്തവർക്കു നന്നായിക്കാണാം.
എണ്ണക്കറുപ്പിൻെറ മിനുസമാണവന്.
പാപ്പാന്മാരവനെ എന്നും തേച്ചുരച്ചു കുളിപ്പിക്കും
കുസൃതിക്കുട്ടൻ മണ്ണുവാരിക്കളിക്കും
നോക്കിക്കെ അവൻെറയൊരു നില്പ്!
തലയുയർത്തി! ചെവിയാട്ടി! അയ്യയ്യ! നല്ലഭംഗി!

കാടായ കാടെല്ലാമവനല്ലേ ഇളക്കിയതു്!
തടിയായ തടിയെല്ലാം അവനല്ലേ പിടിക്കുന്നതു്!
തേവരായ തേവരുടെ തിടമ്പെല്ലാമവനല്ലേ ഏററുന്ന
പാപ്പാൻെറ വരുതിക്കു് അവനെന്തു വണക്കം! [തു്!
കുച്ചുചങ്ങല അവനൊരലങ്കാരംമാത്രം.
വികൃതിച്ചെക്കന്മാർ വെറുതെ കല്ലെറിയുമ്പോഴാണ്
അവൻ അലയ്ക്കുന്നതു്.
അവൻ ചവിട്ടിക്കൊന്ന അപൂർവ്വം പേരെ മറക്കുന്നില്ല.
കിടന്നുമുള്ളുന്ന പിള്ളേരെ അവൻെറ നടയ്ക്കിടയിലൂടെ
കടത്തിയാൽമതി- പിന്നീടൊരിക്കലുമവർ
മുള്ളുകയില്ല.

ആനപ്പിണ്ടം പലതിനും കൈകണ്ട സിദ്ധൗഷധ
ആനയെന്തൊരു നല്ലമൃഗം. [മാണ്
ഏനിക്കവനെ ഒന്നു തൊട്ടാൽമതി.
അവൻെറ വാലിലെ രോമമൊന്നു കിട്ടിയാൽമതി.
പിന്നെന്തിനെ പേടിക്കണം?

●



# ഭാരതമാതാവ്

## എം. മുകുന്ദൻ



ബാലഗോപാലൻ ഓഫീസ് സംബന്ധമായ ചില കാര്യങ്ങൾക്ക് വേണ്ടിയാണ് ബോംബെയിൽ വന്നത്. രാമചന്ദ്രൻ റെയിൽവേ സ്റ്റേഷനിൽ കാത്തു നില്ക്കുന്നുണ്ടായിരുന്നു. അവർ രണ്ടു പേരും സുഹൃത്തുക്കളാണ്. സ്കൂളും തുടങ്ങി കോളേജിലെ അവസാന വർഷം വരെ ഒന്നിച്ചു പഠിച്ചതാണ്. കോളേജ് വിട്ടശേഷം അവർ രണ്ടുപേരും രണ്ടുവഴിക്കു പോയി. ബാലഗോപാലന് നാട്ടിൽ തന്നെ ഉദ്യോഗം കിട്ടി. രാമചന്ദ്രൻ ഒരു ജോലിക്കുവേണ്ടി വളരെക്കാലം ബോംബെയിൽ അലഞ്ഞുനടന്നു. ഇപ്പോൾ അവർ രണ്ടുപേരും ഉദ്യോഗസ്ഥന്മാരും വിവാഹിതരുമാണ്. രാമചന്ദ്രന് ജൂഹു റോഡിൽ ചാന്ദ് സൊസൈററിയിൽ ഒരു ഫ്ളാററുമുണ്ട്.

വണ്ടി വന്നുനിന്നപ്പോൾ രാമചന്ദ്രൻ ധൃതിയിൽ ബാലഗോപാലൻെറ അരികിലേക്കു ചെന്നു. അവർ പരസ്പരം മുഖത്തുനോക്കി ആഹ്ളാദത്തോടെ ചിരിച്ചു.

"നമ്മൾ തമ്മിൽ കണ്ടിട്ട്..."

"ആറു കൊല്ലം."

ബാലഗോപാലൻ പറഞ്ഞു.

അവർ ടാക്സിയിൽ കയറി ജൂഹു റോഡിലേക്കു തിരിച്ചു. രണ്ടു കിടക്കമുറിയുള്ള വളരെ നല്ല ഒരു ഫ്ളാററാണ് രാമചന്ദ്രൻേറത്. അയാൾ തൻെറ ഭാര്യ വാസന്തിയെ ബാലഗോപാലന് പരിചയപ്പെടുത്തി. ബാലഗോപാലൻ തൻെറ പെട്ടി തുറന്ന് രാമചന്ദ്രൻെറ മകനുവേണ്ടി കൊണ്ടുവന്ന കളിപ്പാട്ടവും ചോക്ലേററും പുറത്തെടുത്തു.

കളിയും ഊണും കഴിഞ്ഞശേഷം അവർ ഓരോ സിഗററ് വലിച്ചുകൊണ്ട് പലേ കാര്യങ്ങളും സംസാരിച്ചിരുന്നു. ആറു കൊല്ലങ്ങൾക്കുശേഷം തമ്മിൽ കാണുന്നതല്ലേ? അവർക്ക് എന്തെല്ലാം പറയുവാനുണ്ട്... ചോദിച്ചറിയുവാനുണ്ട്... പലേ പഴയ ഓർമ്മകളും പുതുക്കുവാനുണ്ട്...

"ബാലൻ, നിനക്ക് ഭാരതമാതാവിനെ ഓർമ്മയുണ്ടോ?"

കോളേജ് ജീവിതത്തെക്കുറിച്ചുള്ള ഓർമ്മകൾ അയവിറക്കുമ്പോൾ രാമചന്ദ്രൻ ചോദിച്ചു.

"ചന്ദ്രമതിയേയോ?"

"അപ്പോൾ നീയവളെ മറന്നിട്ടില്ല, അല്ലേ?"

"എങ്ങനെ മറക്കും..."

പൊടുന്നനെ ബാലഗോപാലൻെറ മനസ്സിൽ ചന്ദ്രമതിയുടെ മുഖം തെളിഞ്ഞു വന്നു. കോളേജിൽ അയാളേക്കാൾ രണ്ടു കൊല്ലം താഴെയായിരുന്നു അവൾ. ഒരു സാധാരണ പെണ്ണ്. കുറച്ചധികം തലമുടിയുണ്ടെന്നു മാത്രം. എങ്കിലും രണ്ടാമതൊന്നു നോക്കാൻ മാത്രം അവളിൽ ഒന്നുമുണ്ടായിരുന്നില്ല.

കോളേജ് ഡേക്ക് ഒഴിച്ചുകൂടാൻവയ്യാത്ത ഒരയിററമായിരുന്നു ടാബ്ളോ. തോണിയും തോണി തുഴയുന്ന തോണിക്കാരും, ചണ്ഡാലഭിക്ഷുകി, മേനക കൊണ്ടു വന്നു കാണിച്ച കുഞ്ഞിനെ നിഷേധിക്കുന്ന വിശ്വാമിത്രൻ, ഉറിയിൽനിന്നു വെണ്ണ കക്കുന്ന ശ്രീകൃഷ്ണൻ... അങ്ങനെ എന്തെങ്കിലും ഒരു ടാബ്ളോ എല്ലാ കൊല്ലവും പതിവായിരുന്നു.

ഒരുകൊല്ലം വിഷയം ഭാരതമാതാവായിരുന്നു.

ഭാരതത്തിൻെറ ഒരു വലിയ ഭൂപടം. നീലനദികളും മഞ്ഞുമലകളും എല്ലാം കാണാം. ഭൂപടത്തിനു മുമ്പിൽ തലമുടിയഴിച്ചിട്ടു നില്ക്കുന്ന ഭാരതമാതാവ്.

സ്റ്റേജിലെ കണ്ണഞ്ചിക്കുന്ന വർണ്ണ വെളിച്ചത്തിൽ സമൃദ്ധമായ മുടിയഴിച്ചിട്ട്, കണ്ണുകളിൽ ഗംഗയുടെ ആഴവും നീലിമയുമായി, ചുണ്ടുകളിൽ ദിവ്യമായ മന്ദഹാസവുമായി നില്ക്കുന്ന ഭാരതമാതാവിനെക്കണ്ട് ബാലഗോപാലൻ കോരിത്തരിച്ചു. സാക്ഷാൽ ഭാരതമാതാവിനെ മുമ്പിൽ ദർശിച്ചതുപോലെ അയാൾ പരവശനായി.

അയാൾ ഒരു പഴഞ്ചനാണ്. ഭാരതം, ഭാരതമാതാവ് എന്നെല്ലാം കേൾക്കുമ്പോൾ രോമാഞ്ചമുണ്ടാകും.

അന്നു തുടങ്ങി അയാൾ ചന്ദ്രമതിയെ രഹസ്യമായി ആരാധിച്ചുപോന്നു. അതു പ്രേമമായിരുന്നില്ല. ദേശഭക്തിയായിരുന്നു.

ആ ചന്ദ്രമതിയെ കോളേജ് വിട്ടതിൽ പിന്നെ അയാൾ കണ്ടിട്ടില്ല.

"ഞാനീയിടെ കണ്ടു."

"എവിടെ വെച്ച്?"

"ഈ ബോംബേയിൽ തന്നെ."

അതു കേട്ട് ബാലഗോപാലൻെറ മനസ്സ് മിടിച്ചു.

"വിവാഹം കഴിഞ്ഞിരിക്കുന്നു. ഭർത്താവ് ഒരു ഫാക്ടറിയിലാണ്. കുട്ടികളുണ്ട്."

രാത്രി ഭക്ഷണത്തിനുമുമ്പ് അവർ കുറേശ്ശ വിസ്കി കുടിച്ചു. സാധാരണ ഒരു പെഗ്ഗിൽ നിറുത്താറുള്ള ബാലഗോപാലൻ അന്ന് നാലു പെഗ്ഗ് അകത്താക്കി. തുടർച്ചയായി സിഗററ് വലിക്കുകയും.

"രാമാ—" ഇരുളിൽ മിന്നുന്ന തെരുവുവിളക്കുകളിൽ നോക്കി അയാൾ പതുക്കെ പറഞ്ഞു: "എനിക്കു ചന്ദ്രമതിയെ ഒന്നു കാണണം."

"നേരം വെളുക്കട്ടെ."

ബാലഗോപാലൻ വീണ്ടും ഒരു പെഗ്ഗ് കൂടി കഴിച്ചു. സംസാരിക്കുമ്പോൾ നാവു കുഴയുവാൻ തുടങ്ങി.

പിറേറന്നു രാവിലെ ബാലഗോപാലനും രാമചന്ദ്രനും പുറത്തിറങ്ങി. ഉച്ചയ്ക്കു മുമ്പുതന്നെ ബാലഗോപാലൻ തൻെറ ജോലികൾ തീർത്തു. എന്നിട്ട് അവർ ചന്ദ്രമതിയെ കാണുവാൻ പുറപ്പെട്ടു.

"വീട്ടിൽ പോയി കാണാം."

"അതു വേണോ?" രാമചന്ദ്രൻ മടിച്ചു. "അവൾ മൂത്ത കുട്ടിയെ കൂട്ടുവാനായി സ്കൂളിൽ വരും. അവിടെ ചെന്നുനിന്നു കണ്ടാൽ പോരേ?"

"മതി."

അങ്ങനെ അവർ സ്കൂളിൻെറ അരികിൽ ടാക്സി നിറുത്തി ഒരു വിളക്കുകാലിൻെറ ചുവട്ടിൽ കാത്തുനിന്നു.

ബാലഗോപാലൻ ഒന്നും സംസാരിച്ചില്ല. അയാളുടെ മനസ്സുനിറയെ ഭാരതമാതാവിൻെറ രൂപമാണ്. അഴിച്ചിട്ട തഴച്ചുവളർന്ന കറുത്ത മുടി. ഗംഗയും യമുനയും പ്രവഹിക്കുന്ന കണ്ണുകൾ. മഞ്ഞുമലകളിൽ വീഴുന്ന വെയിൽപോലെ തിളങ്ങുന്ന മന്ദഹാസം...

"അതാ നിൻെറ ഭാരതമാതാവ് വരുന്നു—"

രാമചന്ദ്രൻെറ ശബ്ദം കേട്ട് അയാൾ തൻെറ വിചാരങ്ങളിൽനിന്ന് ഉണർന്നു.

തീരത്തിൻെറ ഓരം ചേർന്നു മെലിഞ്ഞുണങ്ങിയ ഒരു സ്ത്രീ നടന്നുവരുന്നു. ഒക്കിൽ ഒരു കുഞ്ഞ്. വിരൽത്തുമ്പിൽ മററൊന്നും. അതിനു പുറകെ ഒന്നുകൂടി.

അവൾ സാവധാനം നിരത്തു മുറിച്ചുകടന്ന് സ്കൂളിൻെറ അരികിലേക്കു നടന്നുവന്നു.

അലക്കിയലക്കി നിറംമങ്ങിയ ഒരു പഴയ ചേലയാണു ചുററിയിരിക്കുന്നത്. ഒരു കറുത്ത ചരടുകൊണ്ട് കെട്ടിയിട്ട തലമുടി ശുഷ്കിച്ചിരുന്നു. താണ കണ്ണുകൾക്കു താഴെ കറുപ്പു തടങ്ങൾ കാണാം. പൊന്തിനില്ക്കുന്ന കവിളെല്ലുകൾ. പോരെങ്കിൽ ഒക്കത്തും വിരൽത്തുമ്പുകളിലും ഗ്രഹണിപിടിച്ച കുഞ്ഞുങ്ങളും...

"ഭാരതമാതാവിനെ കണ്ടില്ലേ?"

രാമചന്ദ്രൻ പറഞ്ഞു:

"ഇനി നമുക്കു പോകാം."

ബാലഗോപാലൻ ഒന്നും പറയാതെ രാമചന്ദ്രൻെറ കൂടെ കുനിഞ്ഞ തലയോടെ നടന്നു.

□



ദ സീററി—സുധീർ പട്‌വർദ്ധൻെറ ഒരു പെയിൻറിംഗ്

ചില സ്വപ്നങ്ങൾക്ക് മങ്ങലേല്ക്കുകയില്ല എന്നെന്നും



ഹിന്ദുസ്ഥാൻ സാനിററിവേർ
നിങ്ങൾ സ്വപ്നം കാണുന്നതുപോലുള്ള മനോഹരമായ കുളിമുറിക്കനുയോജ്യമായ ഉപകരണങ്ങൾ

കുളിമുറിക്കാവശ്യമായ എല്ലാററിൻെറയും ഒരു പരിപൂർണ്ണ ശൃംഖല

ഹിന്ദുസ്ഥാൻ സാനിറെററി സോമാ മെററൽ ഫിററിങ്ങ്സ്
സൊമാനി-പിൽക്കിംഗ്ടൺസ് ടൈൽസ്

SAA/HSI/8A MAL


കഥ

# ധ്വനി


വി. കെ. എൻ.


ആനന്ദവർദ്ധനനാണ് ധ്വനി കണ്ടുപിടിച്ചതെന്ന് സംസ്കൃതസാഹിത്യ ചരിത്രം പറയുന്നു. അതിനുമുമ്പ് ശബ്ദമെല്ലാം പാഴാവുകയായിരുന്നു. ധ്വനി പലവിധമുണ്ട്. ശബ്ദത്തിൻെറ ഒരു ലോകം തന്നെ 'ധ്വന്യാലോകം' എന്ന തൻെറ ഗ്രന്ഥത്തിൽ ആനന്ദൻ അടക്കം ചെയ്തിട്ടുണ്ടത്രെ. പിന്നീട് പത്താം നൂററാണ്ടിൽ അഭിനവഗുപ്തൻ എന്ന മാഷ് ഈ ശബ്ദങ്ങൾക്കും ശബ്ദം കൊടുത്തു

അഭിനവഗുപ്തൻ പത്താം നൂററാണ്ടിൽ ജീവിച്ചു എന്നതിൻെറ ധ്വനി അദ്ദേഹം ജനിച്ചിരുന്നില്ലെങ്കിൽ ആ നൂററാണ്ട് ഉണ്ടാകുമായിരുന്നില്ല എന്നാണ്. ഒമ്പതു കഴിഞ്ഞാൽ പതിനൊന്നാം നൂററാണ്ടായിരിക്കും.

ക്രിസ്തു ഇരുപതാം ശതകത്തിലാണ് നമ്മുടെ നാടൻ പാട്ടുകളിൽ തന്നെ വേണ്ടത്ര ധ്വനിയുണ്ടെന്ന് സഞ്ജയനും കുട്ടികൃഷ്ണമാരാരും കണ്ടെത്തിയത്. വിധത്തിലും തരത്തിലും ധ്വനി. ഒന്ന് പറഞ്ഞാൽ ഒമ്പതു ധ്വനി ആനന്ദവർദ്ധനനും അഭിനവഗുപ്തനും വേണ്ടെന്നല്ല ചൊട്ടവൈദ്യം ഈ മണ്ണിൽത്തന്നെയുണ്ട് എന്നു ധ്വനി.

ഉദാഹരണത്തിന്:

കുന്നത്തുനിന്നു വിളക്കു കാണ്മൂ
കുഞ്ഞമ്പുൻെറച്ഛനോ മററാരാനോ?

എന്തെല്ലാം ധ്വനികൾ ഈ ഈരടിയിലില്ല? എത്രവിധം പറഞ്ഞാലാണ് അവസാനിക്കുക? അതിനിടെ എത്ര കററച്ചൂട്ട് കത്തിത്തീരണം?

ഇതിൻെറയെല്ലാം ചുവടുപിടിച്ചാണ് ഇനി പറയാൻ പോകുന്ന ധ്വനിയുടെ കഥ.

ഒററ നോട്ടത്തിന് സർവ്വവ്യാപി എന്നു തോന്നിക്കുന്ന ഒരാളെ ഈയാൾ പല കാലങ്ങളായി കണ്ടുവരുന്നു. ആൾക്കൂട്ടത്തിൽ തനിയെ എന്നല്ലാതെ മുഖത്ത് വേറെ ഭാവപ്രകർച്ചയൊന്നുമില്ല. അല്പമദ്ധ്യൻ. മദ്ധ്യവയസ്സ്. എല്ലായിടത്തും കാണാം. കൂടുതൽ ഫീസിനുവേണ്ടി പ്രയേയം പാസാക്കുന്ന വക്കീലന്മാരുടെ സമ്മേളനത്തിൽ, ഭജനമഠത്തിൽ, പ്രമാണിമാർ വിമാനമിറങ്ങി വരുമ്പോൾ താവളത്തിൽ, ക്ലബ്ബ് ലേലക്കാർക്കിടയിൽ, സാഹിത്യവേദികളിൽ.

അവസാനം പറഞ്ഞ ഒരിടത്തുവച്ചാണ് സർവ്വവ്യാപിയെ ഈയാൾക്ക് വേറൊരാൾ പരിചയപ്പെടുത്തുന്നത്.

അറിയില്ലേ?

സമസ്താപരാധം ക്ഷമിക്കണം. അറിയില്ല.

കഖഗ. ബിസിനസ്സാണ്. തടി, പച്ചമരുന്ന്, പച്ചക്കറി തരക്, കയററിറക്കുമതി, സഹൃദയത്വം:

ഈയാളെ നോക്കി ചിരിച്ച് കഖഗ വേദിയിലേക്കു പോയി.

പരിചയപ്പെടുത്തിയ ആൾ പറഞ്ഞു.

ഗംഭീരനാണ് കഖഗ. ജന്മവാസന ഒരു മൈലിസിനപ്പുറം മണക്കാം. തൊട്ടതെല്ലാം പൊന്നാണ്.

ഈയാൾ പറഞ്ഞു.

ചിലർ ആ വിധമാണ്.

ഇതരൻ:

അറിയാമോ?

എന്ത്?

കഖഗയ്ക്ക് ഇംഗ്ലീഷറിയില്ല.

എന്നിട്ടാണ് ഇക്കാണുന്ന വിജയപുരാണം എന്നാണോ ധ്വനി?

അതെ.

ഈയാൾ പറഞ്ഞു.

എന്നാൽ അതല്ല ധ്വനി. കഖഗയ്ക്ക് ഇംഗ്ലീഷറിയില്ല എന്നതിൻെറ ധ്വനി അയാൾക്ക് മലയാളവുമറിയില്ല എന്നാകുന്നു.



# മംഗള മതിവദനത്തിൽ അഴകിയററുന്ന

# ഐടെക്സ് ഡീലക്സ് കുങ്കുമം

Matt Finish

നാടെങ്ങും നാഗരികാംഗനകൾ തേടി അണിയുന്ന ഐടെക്സ് കുങ്കുമം

14 നിറങ്ങളിൽ കിട്ടും

ശാസ്ത്രീയമായി തയ്യാറാക്കിയ ഐടെക്സ് കുങ്കുമം ചർമ്മത്തിന് ഒരു ദോഷവും ചെയ്യുകയില്ല.






ഐടെക്സ്

38 വർഷങ്ങളായി നിങ്ങളുടെ പരിപൂർണ്ണ വിശ്വാസത്തിന്റെ മഹത്തായ പ്രതീകം

അരവിന്ദ ലാബററ്ററീസ്, മദിരാശി 600 033.

ശ്രീലങ്കയിൽ വിതരണക്കാരെ ആവശ്യമുണ്ട്.


# ചേട്ടന്റെ നിഴലിൽ

## ലീലാ ദാമോദരമേനോൻ

## ഒൻപതു്

എല്ലാവരും പോയതിനുശേഷം മുറിയിൽ ഞാനും രവിയും മാത്രമായി. എന്റെ സഹനശക്തി തകർന്നുകൊണ്ടിരുന്നു. ഇപ്രാവശ്യം ജയിൽജീവിതം ഏതു വിധത്തിലുള്ളതാകും. ചേട്ടനു് കഠിന തടവു ലഭിച്ചിട്ടുണ്ടു്. തടവുകാരനെന്ന നിലയിൽ മൺവെട്ടി എടുത്തു് കിളച്ചിട്ടുണ്ടു്. ഇഷ്ടമില്ലാത്ത മുള്ളങ്കിക്കറി രാവിലേയും രാത്രിയും ഭക്ഷിക്കാൻ നിർബന്ധിതനായിട്ടുണ്ടു്. തടവുകാരുടെ ഉടുപ്പുമിട്ടു്, വെള്ള ഇനാമൽ പാത്രവുമായി ക്യൂവിൽനിന്നു ചോറുവാങ്ങിക്കഴിച്ചിട്ടുണ്ടു്. ജയിലിലും ലാത്തിയടിക്കു് വിധേയനായിട്ടുണ്ടു്. നിരാഹാരം കിടന്നിട്ടുണ്ടു്. തത്വത്തിന്റെ പേരിൽ ജയിൽ സൂപ്രണ്ടിന്റെ മർദ്ദനമുറകളിൽ പ്രതിഷേധിച്ചു് അയാളുടെ ആജ്ഞകൾ ധിക്കരിച്ചിട്ടുണ്ടു്. ഏകാന്തത്തടവിൽ കഴിഞ്ഞിട്ടുണ്ടു്, എ-ക്ലാസ്സുകാരനായിട്ടുമുണ്ടു്. എത്രയെത്ര യാതനകൾ അനുഭവിച്ചിരിക്കുന്നു.

നർമ്മബോധത്തോടെ ആ ജീവിതത്തിന്റെ പല വശങ്ങളേയും കാണാനും ചേട്ടനു് സാധിച്ചിരുന്നു. മററു തടവുകാരുമായി സോല്ലാസം സമയം കഴിച്ചിട്ടുണ്ടു്. എ. കെ. ഗോപാലനെ സോഷ്യലിസം പഠിപ്പിച്ചതു് ചേട്ടനാണെന്നു് എ. കെ. ഗോപാലൻതന്നെ എന്നോടു പറഞ്ഞിട്ടുണ്ടു്.

"ഞാൻ ദാമോദരമേനോന്റെ നിഴൽപോലെ നടക്കും, മററുള്ളവർ കളിയാക്കും. എവിടെ ദാമോദരമേനോനുണ്ടോ അവിടെ ഗോപാലനുമുണ്ടു്." കുറേശ്ശ കൈനോട്ടവും ജോത്സ്യവും ജയിലിൽനിന്നു പഠിച്ചു. കവിതകൾ എഴുതി. തടവുകാർ തമ്മിൽ വഴക്കുകൾ ഉണ്ടാകുമ്പോൾ ചേട്ടൻ സ്ഥിരം മദ്ധ്യസ്ഥനാണു്. തൂക്കിക്കൊല്ലാൻ വിധിക്കപ്പെട്ട ഒരു തടവുകാരന്റെ അന്തിമാഭിലാഷം അനുസരിച്ചു് ചേട്ടൻ അയാളെ സന്ദർശിച്ചു് ആശ്വാസം നൽകിയിട്ടുണ്ടു്. ഒരു നക്ഷത്രം, അല്ലെങ്കിൽ കൊച്ചുമുല്ല. കൽത്തുറുങ്കിന്റെ ഇരുളിൽ ചേട്ടനു് അവർണ്ണനീയമായ വെളിച്ചവും ആനന്ദവും കൊടുത്തിട്ടുണ്ടു്. ഇപ്പോഴോ?

അന്നൊക്കെ ഒരു സ്വാതന്ത്ര്യസമരയോദ്ധാവാകുക അത്ര എളുപ്പമായിരുന്നില്ല. ആദ്യത്തെ സംഘർഷം വീട്ടിൽനിന്നു തന്നെ തുടങ്ങും. മൂത്ത ജ്യേഷ്ഠൻ പരമേശ്വരമേനോന്റെ സംരക്ഷണയിലാണു് ഹൈസ്കൂളിലും കോളേജിലും പഠിച്ചതു്. സർക്കാർ ഉദ്യോഗസ്ഥനായ ജ്യേഷ്ഠനു് അനുജൻ ഖദറുടുക്കുന്നതൊക്കെ അത്ര പന്തിയായി തോന്നിയില്ല. ഖദർ തുണിക്കു് വില അഞ്ചിരട്ടിയായിരുന്നുവെന്നതും ഒരു കാരണമാണു്. ജ്യേഷ്ഠനെ വിഷമിപ്പിക്കാതിരിക്കാൻ വസ്ത്രങ്ങളുടെ എണ്ണം ചുരുക്കി അവ വൃത്തിയാക്കുന്നതിന്റെ ചുമതലയും സ്വയം ഏറെറടുത്തു.

ബർമ്മയിൽനിന്നു് ജോലി രാജിവച്ചു വന്നതിനുശേഷം കോൺഗ്രസ് പ്രവർത്തനത്തിൽ മുഴുകിയപ്പോൾ പലപ്പോഴും കൈയിൽ കാശില്ലാത്ത അവസരങ്ങളുണ്ടായിട്ടുണ്ടു്. പക്ഷേ, സ്വന്തം ചെലവിനു് ആരെയും ആശ്രയിക്കേണ്ടിവന്നിട്ടില്ല. സ്വതവേ ആവശ്യങ്ങൾ കുറവാണു്. "പഠിത്തം കഴിഞ്ഞതിനുശേഷം എന്റെ ചെലവു് ഞാൻതന്നെ നിർവ്വഹിച്ചിട്ടുണ്ടു്. ഇനി ആരെയും ആശ്രയിക്കാൻ ഇടവരുത്തരുതെന്നാണു് എന്റെ ആഗ്രഹം," എന്നു് എന്നോടു പറഞ്ഞിട്ടുണ്ടു്. എല്ലാ പ്രതിസന്ധിഘട്ടത്തിലും അവിചാരിതമായി ആ ആഗ്രഹം സഫലമായിരുന്നു.

മുതുകത്തു ഉണ്ടായിരുന്ന കൊച്ചു മുഴകൾ ഞരമ്പുകൾ പിടഞ്ഞതുപോലെയാണു് തോന്നുക. ലാത്തിയടിയുടെ ഫലമായി ഉണ്ടായതാകാൻ ഇടയുണ്ടെന്നാണു ഡോക്ടർ പറഞ്ഞതു്. ചിലപ്പോൾ അവിടെ വേദനയെടുക്കും—ഒരിക്കൽ ഞാൻ മരുന്നു പുരട്ടിക്കൊണ്ടിരിക്കുമ്പോൾ എന്നോടു പറഞ്ഞു:

"ഞാൻ സർദാർപട്ടേലിന്റെ ഉപദേശം സ്വീകരിച്ചതാണു്—തന്റെ ഘനഗംഭീരമായ ഭാഷയിൽ അദ്ദേഹം അഹമ്മദാബാദിൽവച്ചു് ഒരു യോഗത്തിൽ സ്ത്രീകളോടു പറഞ്ഞു: 'നിങ്ങളിൽ വിവാഹം കഴിക്കാത്തവർ ഭാവിവരനു് ഒരു പ്രത്യേക യോഗ്യത ആവശ്യപ്പെടണം. ലാത്തിത്തല്ലിന്റെ പാടുള്ള പുരുഷനെ മാത്രമേ ദേശാഭിമാനമുള്ള വീരവനിത ഭർത്താവായി സ്വീകരിക്കാൻ പാടുള്ളു.' എനിക്കു് ആ വിവാഹയോഗ്യതയുണ്ടു്."

ഞാനും വിട്ടുകൊടുത്തില്ല.

"അടിയുടെ പാടുള്ള ആളെ കല്യാണം കഴിച്ചു ഞാൻ വീരവനിതയല്ലേ?"

"നമ്മൾ അങ്ങനെ ആത്മഹത്യ ചെയ്യണോ. ആത്മപ്രശംസ ആത്മഹത്യാപരമാണെന്നറിയാമോ? അർജ്ജുനന്റെ ആത്മഹത്യാവ്രതം ആത്മ പ്രശംസകൊണ്ടു് പൂർത്തിയാക്കിയ കഥ എനിക്കു പറഞ്ഞുതന്നു. ചിരിക്കാതെന്തുചെയ്യും, ഏററവും വേദനാജനകമായ അനുഭവം കൂടി ഞൊടിയിടയ്ക്കുള്ളിൽ നിസ്സാര സംഭവമായി മാററാൻ ചേട്ടനുള്ള കഴിവു് അതുല്യമായിരുന്നു. ചേട്ടൻ കൂടെ ഇല്ലാത്ത ദിവസങ്ങൾ എങ്ങനെ മുന്നോട്ടു കൊണ്ടു പോകും?

ഇത്തവണ കാര്യങ്ങൾ കൂടുതൽ അപകടകരമാണെന്നു് എനിക്കറിയാം. കോൺഗ്രസ്സുകാരുടെ അവസാനത്തെ തീവ്രയത്നമാണെങ്കിൽ ബ്രിട്ടീഷ് ഭരണാധികാരികളുടെ അക്രമപരമായ പ്രതിരോധ പ്രവർത്തനത്തിന്റെ വീര്യവും കാർക്കശ്യവും കൂടുമെന്നു് ഊഹിക്കാവുന്നതേയുള്ളു. ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം കൊടുക്കുക ചർച്ചിലിനു് ആലോചിക്കാൻകൂടി സാദ്ധ്യമായിരുന്നില്ല. അദ്ദേഹത്തിന്റെ എതിർപ്പു് നിർണ്ണായകമായിരുന്നില്ല. രണ്ടാം ലോകമഹായുദ്ധം നടന്നുകൊണ്ടിരുന്ന ആ അവസരത്തിൽ ബ്രിട്ടൻതന്നെ ഒരു ജീവന്മരണ സംരംഭത്തിലാണു് ഏർപ്പെട്ടിരുന്നതു്. അതുകൊണ്ടു് ഇന്ത്യയിലെ സ്വാതന്ത്ര്യശ്രമങ്ങളെ അടിച്ചമർത്താൻ ഏതു ഭീകര മർദ്ദനമുറകളും പ്രതീക്ഷിക്കാമായിരുന്നു.

ചേട്ടനെ പിരിഞ്ഞിരിക്കുക ദുസ്സഹമായിത്തോന്നി. ഈ വേർപാടിൽ അത്ര അഗാധമായ ദുഃഖം തെററാണോ? ഒരിക്കൽ പരമേശ്വരൻ ചേട്ടൻ എനിക്കു് ഉപദേശരൂപേണ എഴുതി:

"നിങ്ങൾ രണ്ടുപേരും സൗഖ്യമായിരിക്കുന്നുവെന്നറിഞ്ഞു സന്തോഷിക്കുന്നു. സ്നേഹിച്ചും സന്തോഷിച്ചും ജീവിക്കുക. പക്ഷെ ലൗകികമായ സ്നേഹത്തിൽ മുഴുകുന്നതു നല്ലതു്."

കത്തുകാണിച്ചുകൊടുത്തപ്പോൾ ചേട്ടൻ അഭിപ്രായപ്പെട്ടു: 'ലൗകികമായ സ്നേഹത്തിൽ തെറെറാന്നുമില്ല. അതു് ലഹരിയായും ദ്രോഹകരമായും മാറുമ്പോൾ മാത്രമേ അപകടകരമാകൂ. ഹൃദയത്തിന്റെ ഉറവിടങ്ങൾ തുറക്കാനും ജീവിതം സുന്ദരവും സന്തോഷകരവുമാക്കാനും ലൗകികബന്ധങ്ങൾക്കു കഴിഞ്ഞാൽ അതിനു് ആത്മീയമായ ഒരു ഛായവരും. ജീവിതം പൂർണ്ണവും പച്ചപിടിച്ചതുമാകാൻ അതു് അത്യാവശ്യമാണു്."

എന്നെ നോക്കി തുടർന്നു: "ലീലയുടെ സ്നേഹത്തിലും പെരുമാററത്തിലും എന്റെ സഹധർമ്മിണിയിൽ ആഗ്രഹിച്ച ഗുണങ്ങൾ ഞാൻ കാണുന്നു. ഇതുവരെയുള്ള എന്റെ ജീവിതം എളുപ്പമുള്ളതായി

(ശേഷം 42-ാം പേജിൽ)

**ശ്യാമപ്രസാദ്**

വാദ്യസംഗീതം ഉച്ചസ്ഥായിയിലെത്തി പൊടുന്നനെ നിന്നു. ആഡിറ്റോറിയത്തിലെ വിളക്കുകൾ അണഞ്ഞു. സ്റ്റേജിന്റെ മദ്ധ്യത്തിലായി ചുകന്ന സ്പോട്ട്‌ലൈറ്റിന്റെ പ്രകാശവലയം. ബാക്ക് സ്റ്റേജിലെ വിളക്കുകൾ പ്രകാശിച്ചു.

ഒരു നിശ്ചല ശില്പംപോലെ നർത്തകി നിന്നു. അവൾ ഇപ്പോൾ ഇരുണ്ട ഒരു നിഴൽ മാത്രം. ഉയർത്തിപ്പിടിച്ച കൈകൾ, ഒരുവശത്തേക്കുള്ള അരക്കെട്ടിന്റെ വളവ്. ചരിഞ്ഞ വലതുപാദം.

സിംബലിന്റെ ഒരു മുഴക്കം. പിന്നെ ഡ്രമ്മിന്റെ ധ്വനി. സ്റ്റേജിൽ വെളിച്ചം തെളിഞ്ഞു. നർത്തകി അതിവേഗത്തിൽ ചുവടുവച്ചു തിരിഞ്ഞു.

ആഡിറ്റോറിയത്തിൽ നിന്നും കൂട്ടായ ഒരു നിശ്വാസം. ടംപററിന്റെ ശബ്ദം ഉയർന്നുപൊങ്ങി. ഇലക്ട്രിക് ഗിത്താറിന്റെ ദ്രുതതാളത്തിന് ഡ്രം അകമ്പടിയായി.

അവൾ സ്റ്റേജിന്റെ മുൻപിലേക്കു വന്നു. വാദ്യസംഗീതത്തിനൊത്ത് പാദങ്ങൾ ചലിച്ചു. വൺ, ടു, ത്രീ—ഇടത്തോട്ടും വലത്തോട്ടും. അടുത്ത നിമിഷത്തിൽ പിന്നോക്കം നീങ്ങി. ധരിച്ചിരുന്ന ചുവന്ന ഗൗൺ ഒരുവശത്തേക്കു നീങ്ങിയപ്പോൾ കൊഴുത്ത തുടകളുടെ മിന്നിമറയുന്ന ദൃശ്യം.

ചലനങ്ങൾക്കൊത്ത് അവളുടെ കഴുത്തിലെ മുത്തുമാലയിളകി, ഉയർന്ന മുലകളിളകി. അരക്കെട്ടിളകി. ഉടലാകെയിളകിയാടി.

ഇപ്പോൾ ഡ്രമ്മിന്റെ താളംമാത്രം. ഒരു പ്രത്യേക രീതിയിലുള്ള അലസമായ താളം. അവളുടെ ചുവടുകൾ സാവധാനമായി. കൈകൾ ഇരുവശങ്ങളിൽനിന്നും പിറകോട്ടു നീങ്ങി. അതോടൊപ്പം തന്നെ സ്റ്റേജിലെ വെളിച്ചം മങ്ങുകയും മദ്ധ്യത്തിലെ ചുവന്ന പ്രകാശവലയം തെളിയുകയും ചെയ്തു.

നർത്തകിയുടെ ചുകന്ന ചുണ്ടുകൾ ഒരു പുഞ്ചിരിയിൽ വിടർന്നു. ഡ്രമ്മിന്റെ താളം വീണ്ടും താണുവന്നു. അടുത്തനിമിഷം അതു് ഉച്ചത്തിലായി. അവൾ നിന്ന നിലയിൽ അതിവേഗത്തിൽ കറങ്ങിത്തിരിഞ്ഞു. ചുവന്ന നിറമുള്ള ഗൗൺ പാറിവീണു.

അരക്കെട്ടിൽ കൈകളുറപ്പിച്ചുകൊണ്ടു് സ്പോട്ട്‌ലൈറ്റിൽ അവൾ നിന്നു. അവളുടെ അർദ്ധനഗ്നമായ ഉടലിലൂടെ ചുവന്ന വെളിച്ചമൊഴുകി.

സിംബൽസിന്റെ കടുത്ത ശബ്ദം. പിറകേ ഗിത്താർ. ഡ്രമ്മിന്റെ താളം മാറി. അവൾ സാവധാനം മുൻപോട്ടു നീങ്ങി. നനുത്തു തിളങ്ങുന്ന പച്ച ബ്രേസിയറിനുള്ളിൽ കനത്ത മുലകളുടെ ചലനം വ്യക്തമായിക്കാണാം. വിടർന്ന നാഭിച്ചുഴിയുടെ വളരെ താഴെ പച്ചനിറത്തിലുള്ള ലഘുവായ പാൻറീസ്. അതിന്റെ മദ്ധ്യഭാഗത്തു് തിളക്കമുള്ള മുത്തുകൾ കൊണ്ടൊരു ത്രികോണം. വടിവൊത്ത തുടകളുടെ മിനുപ്പു തെളിഞ്ഞു.

അവൾ മേലേക്കു മുഖമുയർത്തി. വന്യമായ ഒരു ശബ്ദം അവളുടെ നാവിൽനിന്നുയർന്നു. അതോടൊപ്പം വെളിച്ചം അല്പംകൂടി മങ്ങി.

താളം മുറുകിവന്നു. അതനുസരിച്ച് നർത്തകിയുടെ പാദങ്ങളും. അവൾ കുതിച്ചുചാടി. ഇടതുകാൽ മുമ്പോട്ടുയർന്നു. വലതുകാലിൽ അവൾ വട്ടംകറങ്ങി.

ഒന്നു്, രണ്ടു്, മൂന്നു്, ഒന്നു്—താളം മാറി. അവൾ മിന്നൽപോലെ ചലിച്ചു. മിന്നൽപ്പിണർപോലെ ചുവന്നു തുടുത്ത ഉടൽ തിളങ്ങി.

അവളുടെ വലതുകൈവിരലുകൾ കൗശലത്തോടെ ബ്രേസിയറിന്റെ കൊളുത്തിൽ ചലിച്ചു. അടുത്ത നിമിഷത്തിൽ പച്ചനിറമുള്ള ബ്രേസിയർ കാമത്തിന്റെ കൊടിപോലെ പാറിവീണു.

ഉയർന്നുറച്ച മുലകൾ. ഇരുണ്ട മുലക്കണ്ണുകൾ. വാദ്യസംഗീതം പൊടുന്നനെ നിന്നു. അവൾ ചലനമററു് രണ്ടുനിമിഷം നിന്നു. നഗ്നമായ മുലകളുടെ സൗന്ദര്യം. വന്യമായൊരു താളത്തിൽ അവ ഉറഞ്ഞുതുള്ളിയതുപോലെ തോന്നി. കണ്ടിരുന്നവരുടെ ശ്വാസവേഗത വർദ്ധിച്ചു. അവൾ കൈത്തലങ്ങൾ കൊണ്ടു് മുലകൾ താങ്ങിപ്പിടിച്ചു. പിന്നെ പാദങ്ങളുടെ ചലനത്തിൽ സദസ്യരുടെ അടുത്തേക്കു നീങ്ങി.

വൃത്താകൃതിയിലുള്ള സ്റ്റേജിനു ചുററുമിരുന്ന പുരുഷന്മാരുടെ കണ്ണുകൾ അവളുടെ ചുവന്നു തുടുത്ത നഗ്നതയിൽ തറച്ചുനിന്നു. അവൾ സ്റ്റേജിനുചുററും രണ്ടുതവണ അലസമായി ചുവടുവച്ചുനീങ്ങി.

സ്റ്റേജിൽ ഇപ്പോൾ അരണ്ടവെളിച്ചമുള്ള ചുവന്ന സ്പോട്ട്‌ലൈററ് മാത്രം.

അവളുടെ വലതുകൈ സാവധാനം അരക്കെട്ടിലേക്കു നീങ്ങി. താളത്തിനൊത്തു് ചലിക്കുന്ന, കൊതിപ്പിക്കുന്ന മാറിന്റെ നഗ്നതയിൽ കണ്ടിരുന്നവരുടെ മനസ്സിൽ കാമംപൂത്തു.

അതേവരെ കേൾക്കാത്ത അതിവേഗത്തിലുള്ള താളം. മരണവിളിപോലെ ഡ്രംപാററിന്റെ ശബ്ദമുയർന്നു. ഇപ്പോൾ ഗിത്താർ നിശ്ശബ്ദമായിരിക്കുന്നു.

ഹാ- ഹാ- ഹാ... വാദ്യസംഗീതത്തോടൊപ്പം വായ്ത്താരി മുഴങ്ങി. അതു് പ്രാകൃതവും വന്യവുമായ ഒരാഘോഷച്ചടങ്ങിനെ ഓർമ്മിപ്പിച്ചു. അവൾ മേലേക്കു കുതിച്ചുചാടിനിന്ന് തറയിലേക്കു പതിഞ്ഞുവീണു. മൈഥുനത്താണെ വ്യക്തമാക്കുന്ന ചലനങ്ങളിലൂടെ വിടർന്ന അരക്കെട്ട് ഉയർന്നുതാണു.

വെളിച്ചം അല്പംകൂടി മങ്ങി. അവൾ തറയിൽനിന്ന് കുതിച്ചുയർന്നുതിരിഞ്ഞു. ചുകന്നനിറം മിന്നൽപോലെ അകന്നു.

ചുവന്നവെളിച്ചം അല്പംകൂടി തെളിഞ്ഞു. കാണികൾ അക്ഷമയോടെ ശ്വാസംപിടിച്ചു നോക്കി. അവളുടെ നഗ്നമായ അടിവയർ കണ്ടു. അതിനുതാഴെ മറച്ചുപിടിച്ചിരിക്കുന്ന കൈത്തലം കണ്ടു.

ഭ്രാന്തുപിടിച്ച താളം. വെളിച്ചത്തിൽ നിറങ്ങൾ മാറിമാറി വന്നു. അവൾ അതിനൊത്തു നൃത്തംചെയ്തു. ഇടതുകൈത്തലംകൊണ്ടുമറഞ്ഞ യോനീതടംമാത്രം അദൃശ്യമായിരുന്നു.

വടിവൊത്ത ഉടൽ അനായാസമായി പുളഞ്ഞു നിവർന്നു. ചുവന്ന വെളിച്ചത്തിൽ അവളുടെ നഗ്നതയിൽ, കാമം കത്തിജ്ജ്വലിച്ചു. ചുവന്ന ചുണ്ടുകൾ അകന്നു. വെളുത്ത പല്ലുകൾ തെളിഞ്ഞു. നർത്തകിയുടെ കണ്ണുകൾ പകുതിയടഞ്ഞതുപോലെ തോന്നി. ഏതോ ഒരു ലഹരിയുടെ അർദ്ധബോധാവസ്ഥയിലെന്നോണം അവൾ ചലിച്ചു.

വലതുകൈത്തലം പൊടുന്നനെ ഉയർന്നു. വെളിച്ചം പെട്ടെന്നു തീക്ഷ്ണമായി, ഇരുണ്ട ത്രികോണത്തിന്റെ നഗ്നതയുടെ നിമിഷങ്ങൾ.

അവൾ പൊടുന്നനെ നിന്നു. വെളിച്ചം അണഞ്ഞു. പിറകിലത്തെ വെളിച്ചം തെളിഞ്ഞു. അവൾ നിന്നു, നഗ്നമായ നിശ്ചലശില്പംപോലെ. നിമിഷങ്ങൾ— പെട്ടെന്നു് വിളക്കുകളെല്ലാം തെളിഞ്ഞു. അപ്പോൾ അവൾ അപ്രത്യക്ഷയായിക്കഴിഞ്ഞിരുന്നു.

മഹേന്ദ്രൻ കസേരയിൽത്തന്നെ ഇരുന്നു. ഹാളിൽനിന്നും പുറത്തേക്കിറങ്ങുവാനുള്ള തിരക്കൊഴിയട്ടെയെന്ന് അയാൾ കരുതി. ഇറങ്ങിപ്പോകുന്നവരിൽ പരിചയമുള്ള മുഖങ്ങൾ കണ്ടു. അവർക്കു് ആരും കാണാതെ സ്ഥലംവിടണമെന്നാണ്. ഏററവും ചൂടുള്ള കാബറേ നൃത്തമെന്നറിയപ്പെട്ട സ്ഥലത്തേക്കു വരുന്നതു് ആരും അറിയരുത്. മഹേന്ദ്രൻ പോക്കററിൽനിന്നു സിഗററ് കെയിസെടുത്തു. അതു തുറന്നു് ഒരു സിഗരറെറടുത്തു ചുണ്ടിൽവച്ചു. ലൈററർ കത്തിയപ്പോൾ മൃദുവായ സംഗീതംകേട്ടു. ഈ ലൈററർ അവൾ തന്നതാണ്. അയാൾ ഓർത്തു. ഗോൾഡ്പ്ലെയിററു ചെയ്തു വിലപിടിച്ച ലൈററർ. അതിന്റെ ഒരുവശത്തെഴുതിയിട്ടുണ്ട്, ഫ്രം കമല വിത്ത് ലൗ.

ആളൊഴിഞ്ഞിരിക്കുന്നു. അയാൾ ഹാളിന്റെ ഇടത്തേമൂലയിലുള്ള ഏണിപ്പടികളിറങ്ങി. റോഡിൽ വശം ചേർത്തിട്ടിരുന്ന കാറിനടുത്തേക്കു നടന്നു. പോക്കററിൽ നിന്നും താക്കോലെടുത്തു ഡോർ തുറന്നു. അകത്തുകയറി. നൃത്തശാലയിൽ നിന്നു് റോഡിലേക്കിറങ്ങുന്ന വാതിൽ ശ്രദ്ധിച്ചുകൊണ്ടു് അയാൾ ചാരിയിരുന്നു.

ഏതാണ്ടു് അഞ്ചുമിനിട്ട് കഴിഞ്ഞപ്പോൾ അവൾ റോഡിലിറങ്ങുന്നതു കണ്ടു. അയാൾ കാർ സ്റ്റാർട്ടുചെയ്തു.

“ഞാൻ താമസിച്ചുപോയോ?”

അവൾ ചിരിച്ചുകൊണ്ടു ചോദിച്ചു. അതിനു മറുപടിപറയാതെ അയാൾ ഇടതുവശത്തെ ഡോർ തുറന്നുകൊടുത്തു. അവൾ കടന്നിരുന്നു. ഡോറടഞ്ഞു. അവൾ തോളിലുണ്ടായിരുന്ന ബാഗ് സീററിൽ വച്ചിട്ട് അയാളുടെ മുഖത്തുനോക്കി:

“ഇന്നെങ്ങനെയുണ്ടായിരുന്നു? ”

“ഞാൻ പറയണോ—നിനക്കറിയില്ലേ?” അയാൾ ചിരിച്ചു.

ആ ഹാളിലുണ്ടായിരുന്നവർ ലഹരി പിടിച്ചിരുന്നു. അയാൾ കാർ ഇടത്തേക്കു തിരിയുന്ന റോഡിലേക്കു തിരിച്ചു. റോഡിൽ തിരക്കു കുറഞ്ഞിരിക്കുന്നതുപോലെ തോന്നി.

“മഹേന്ദ്രൻ ഇന്നവിടെ വരുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നില്ല.” ഒരു പരിഭവംപോലെ അവൾ പറഞ്ഞു: “എന്താണു് നേരത്തെ പറയാതിരുന്നതു്?”

“പെട്ടെന്നു തോന്നിയതാണ്,” അയാൾ പറഞ്ഞു: “ഇന്നു വൈകുന്നേരം അഞ്ചുമണിക്കാണ്, കൃത്യമായി പറഞ്ഞാൽ ഞാൻ നിന്റെ നൃത്തം കാണാൻ തീരുമാനിച്ചതു്. നിന്റെ ഫ്ളാററിലേക്കു വിളിച്ചു. നീ അപ്പോഴേക്കും അങ്ങോട്ടു പുറപ്പെട്ടുകഴിഞ്ഞിരുന്നു. ഞാൻ നേരെ അങ്ങു വന്നു, അത്രതന്നെ.” അയാൾ അവളെ നോക്കി. “എന്താ പിണക്കമുണ്ടോ?”

അവൾ പൊട്ടിച്ചിരിച്ചു. പിന്നെ അയാളുടെ അടുത്തേക്കു ചേർന്നിരുന്നു.

“ചെറിയ പിണക്കമുണ്ട്,” അവൾ കൊഞ്ചി.

“ശരി, പിണക്കം വച്ചുകൊണ്ടിരിക്കാൻ പാടില്ല. പ്രത്യേകിച്ചും നാം തമ്മിൽ. അതുകൊണ്ടു നമുക്കുടനെ പിണക്കം തീർക്കണം.”

കാർ പ്രധാന റോഡുവിട്ട് തിയേററിന്റെ വശത്തുള്ള റോഡിലേക്കു തിരിഞ്ഞതു് അവൾ ശ്രദ്ധിച്ചു. അവളുടെ കണ്ണുകളിൽ ഒരു തിളക്കം. ഞരമ്പുകളിൽ നേരിയ ചൂടുയർന്നു.

“ഇന്നെന്താ വല്ല വിശേഷവുമുണ്ടോ?” ഒന്നും ശ്രദ്ധിക്കാത്തതുപോലെ അവൾ ചോദിച്ചു. അയാൾ മെല്ലെ ചിരിച്ചു. സ്റ്റിയറിങ് വീലിൽനിന്നു് ഇടതുകൈ വഴുതി അവളുടെ തോളിനെ വലയം ചെയ്തു. വിരൽത്തുമ്പുകൾ മാറിൽ സ്പർശിച്ചുവോ?

“വിശേഷമുണ്ട്, പറയാം.”

ഓഫീസേഴ്സ് ക്വാർട്ടേഴ്സ് എന്നെഴുതിയ വലിയ ബോർഡ് കടന്നു് ഇടത്തോട്ടുള്ള വീതികുറഞ്ഞ ലയിനിലൂടെ കാർ നീങ്ങി. നിമിഷങ്ങൾക്കകം അതു ഭംഗിയുള്ള ഒരു കെട്ടിടത്തിന്റെ മുൻപിൽ നിന്നു. അവൾ ഇറങ്ങി ഗേററു തുറന്നു് അകത്തേക്കു നടന്നു. കാർ സാവധാനം ഗേററിലൂടെ കടന്നു.

“താക്കോലിതാ, വാതിൽ തുറക്കു. ഞാൻ കാർ ഷെഡ്ഡിലിടട്ടെ.”

അവൾ വാതിൽ തുറന്നു. ഇടതുവശത്തെ ഭിത്തിയിലെ സ്വിച്ചമർത്തി. മുറിയിൽ വെളിച്ചം നിറഞ്ഞു. അവൾ ബാഗ് സോഫയിലിട്ടു. ടീപ്പോയിലും താഴെയും ചിതറിക്കിടക്കുന്ന കടലാസ്സുകൾ കണ്ടു. നിറഞ്ഞുകവിഞ്ഞ ആഷ്ട്രേ. സിഗററ് കുററികൾ താഴെയും ചിതറിക്കിടക്കുന്നു. ഇവിടെ വരുമ്പോഴൊക്കെ ഇങ്ങനെയൊക്കെത്തന്നെയാണു കാണാറുള്ളതു്. അവൾ തമാശയോടെ ഓർത്തു. വീട്ടിലെ അടുക്കും ചിട്ടയും എന്നുപറഞ്ഞാൽ മഹേന്ദ്രനു മനസ്സിലാവില്ല.

വാതിൽ തുറന്നടയുന്നു. അവൾ മുഖമുയർത്തി. മഹേന്ദ്രൻ മുറിക്കുള്ളിലേക്കു കടന്നുവന്നു് അവളെത്തന്നെ നോക്കിനിന്നു. അയാളുടെ കണ്ണുകളിൽ ഉയർന്നു തുടങ്ങിയ ജ്വാല. അടുത്ത നിമിഷത്തിൽ അയാൾ അവളെ കെട്ടിപ്പുണർന്നു. വിടർന്ന ചുണ്ടുകൾ ഒരു ദീർഘചുംബനത്തിലമർന്നു. അയാളിൽ ഉണർന്ന ജ്വാലയുടെ ചൂട് അവൾ അറിഞ്ഞു.

നിമിഷങ്ങൾക്കുശേഷം അവൾ അയാളുടെ മുഖത്തുററുനോക്കി. പിന്നെ പതിയെ പുഞ്ചിരിച്ചു. അയാൾ അവളുടെ അരക്കെട്ടിൽ ഇടതുകൈചുററി. സാവധാനം അവർ ഒരുമിച്ച് അകത്തേക്കു നടന്നു.

“ഞാൻ നാളെ ഒരു സ്ഥലത്തേക്കു പോവുകയാണ്. കുറച്ചുദിവസം കഴിഞ്ഞേ മടങ്ങിവരൂ.”



നീലക്കണ്ണാടിയുടെ മുമ്പിലിരുന്ന് അവൾ മുടി ബ്രഷ്ചെയ്യുകയായിരുന്നു. നേർത്ത മൃദുവായ മുടിയിഴകളിൽ പ്രകാശം വീണടഞ്ഞു. അവൾ സ്റ്റൂളിൽ നിന്ന് എഴുന്നേററു. തിളങ്ങുന്ന സ്വർണ്ണനിറമുള്ള പട്ടുസാരി മെല്ലെയിളകി. അവൾ കിടക്കയിൽ ഇരുന്നു.

"എങ്ങോട്ടാണു പോവുന്നത്?" ചാരിക്കിടന്ന അയാളുടെ മുഖത്തു നോക്കി അവൾ ചോദിച്ചു.

"നാട്ടിലേക്ക്." അവളുടെ കഴുത്തിൽ കൈകൾ ചുററി തന്നിലേക്കടുപ്പിച്ചുകൊണ്ട് അയാൾ പറഞ്ഞു.

"എത്രദിവസം കഴിഞ്ഞു മടങ്ങിവരും?"

"വൺവീക്ക്—ടു വീക്ക്സ്—അവിടെച്ചെന്നേ അറിയാൻ കഴിയൂ."

അവൾ വളരെപ്പതുക്കെ അയാളുടെ ചുണ്ടുകളിൽ നുള്ളി, ഒരു തമാശയിലെന്നോണം. അയാൾ വിരൽത്തുമ്പിൽ മെല്ലെ കടിച്ചു.

"എന്താ കാര്യം?" ഇക്കിളികൊണ്ട് അവൾ പുളഞ്ഞു.

"ഓ, ഒന്നുമില്ല. പഴയ കൊട്ടാരത്തിന്റെ മേലുണ്ടായിരുന്ന കേസ്—അതു കഴിഞ്ഞെന്ന്. കൊട്ടാരവും അതിരിക്കുന്ന സ്ഥലത്തിന്റേയും ഇപ്പോഴത്തെ അവകാശി ഞാനാണെന്ന്..." വലിയ ശ്രദ്ധയില്ലാതെ അയാൾ പറഞ്ഞു.

"അപ്പോൾ രാജ്യാവകാശം തിരിച്ചുകിട്ടി, അല്ലേ?" കളിയാക്കുന്നതുപോലെ അവൾ ചോദിച്ചു.

"അതേ—കിട്ടിയില്ലെങ്കിലും ഞാൻ രാജാവുതന്നെ. സംശയമുണ്ടോ?" അയാൾ എഴുന്നേററിരുന്നുകൊണ്ട് കൃത്രിമ ഗൗരവത്തിൽ ചോദിച്ചു.

അവൾ കിടക്കയിൽ നിന്നെഴുന്നേററ് നാടകീയമായി കുനിഞ്ഞു വന്നു.

"കല്പിച്ചാലും പ്രഭോ—അവിടത്തെ ഈ അടിമ എന്തു ചെയ്യണം?"

മഹേന്ദ്രൻ പെട്ടെന്നെഴുന്നേററു ചെന്ന് അവളെ കോരിയെടുത്തു.

"എന്തു ചെയ്യണമെന്നു ഞാൻ പറയണോ?" അയാളുടെ സ്വരം വിറച്ചു.

"വേണ്ട." അവൾ മന്ത്രിച്ചു. അവളുടെ പല്ലുകൾ അയാളുടെ കഴുത്തിൽ മെല്ലെയമർന്നു.

"ഇന്നുരാത്രി അവിടെ ഉണ്ടായിരുന്നവരെല്ലാം എന്നെ കണ്ടു." അവൾ മെല്ലെ പറഞ്ഞു: "അവർക്കുവേണ്ടി ഞാൻ എന്റെ വസ്ത്രങ്ങൾ അഴിച്ചെറിഞ്ഞു. എന്റെ ശരീരം അവർക്കു കാണാനേ കഴിയൂ..."

അവൾ എന്താണുദ്ദേശിക്കുന്നത്?

"മഹേന്ദ്രൻ—എന്റെ നഗ്നത രഹസ്യമല്ല. എന്നും എത്രയോപേരു് അതു കാണുന്നു. പക്ഷേ, അതനുഭവിക്കാനവകാശമുള്ളത് നിങ്ങൾക്കു മാത്രമാണ്."

മറെറാരുവികാരം പകർന്നതുപോലെ മഹേന്ദ്രൻ അവളുടെ മുഖത്തേക്കു നോക്കി. അവളുടെ കണ്ണുകളിൽ നനവിന്റെ തിളക്കം.

"നിങ്ങൾ, പോയിട്ടു കുറച്ചുദിവസങ്ങൾ കഴിഞ്ഞല്ലെ മടങ്ങിവരുക."

"അതേ—"

അവൾ ഒന്നും ഉരിയാടാതെ അയാളുടെ മുഖത്തു കണ്ണുകളർപ്പിച്ചുനിന്നു. അവൾ എന്താണുദ്ദേശിക്കുന്നതെന്ന്—ആഗ്രഹിക്കുന്നതെന്ന് അയാൾ മനസ്സിലാക്കി.

അയാൾ ഒരു ശില്പംപോലെ അനങ്ങാതെ കണ്ണുകളടച്ചുനിന്നു. വെളിച്ചത്തിൽ അവളുടെ മുഖത്ത് വിയർപ്പുമണികൾ തിളങ്ങി.

മഹേന്ദ്രൻ സാവധാനം അവളുടെ തോളിൽനിന്നും സാരിമാററി. ചുററഴിച്ചു. പതുക്കെ സാരിക്കുത്തഴിച്ചെടുത്തു. തിളങ്ങുന്ന അവളുടെ പാദങ്ങളെ ചുംബിച്ചുകിടന്നു.

ബ്ലൗസിന്റെ കുടുക്കുകൾ ഒന്നൊന്നായി അഴിഞ്ഞു. നിവർത്തിയ കൈകളിലൂടെ നനുത്ത തുണി അഴിഞ്ഞുമാറി. മഹേന്ദ്രൻ അവളുടെ മാറിലേക്കു നോക്കി. വലപോലെയുള്ള കറുത്ത ബ്രായിൽ നിറഞ്ഞുനിൽക്കുന്ന മുലകൾ. കൈകൾ സാവധാനം ബ്രേസിയറിന്റെ കൊളുത്തു വിടർത്തി.

അല്പംപോലും ഉടവു തട്ടാത്ത ജ്യംഭിച്ചുനിൽക്കുന്ന യൗവനം. ഇരുണ്ട മുലക്കണ്ണുകൾ വികാരംകൊണ്ടെഴുന്നുനിന്നു.

ചുവന്ന മുലത്തടത്തിൽ അയാൾ മുഖം അമർത്തി, ശ്വസിച്ചു. സ്ത്രീശരീരത്തിന്റെ മത്തുപിടിപ്പിക്കുന്ന മണം. അവളുടെ കൈകൾ അയാളുടെ ശിരസ്സിലമർന്നു.

അർദ്ധസുതാര്യമായ അടിപ്പാവാട അവളുടെ അരക്കെട്ടിൽനിന്നും വഴുതിവീണു. കടഞ്ഞെടുത്ത ശരീരം. മുലകൾക്കുതാഴെ വിടർന്ന നാഭിച്ചുഴിയിൽ നിന്നാരംഭിച്ചു ചെമ്പിച്ച നനുത്ത രോമങ്ങളുടെ രേഖ താഴേക്ക്...

അയാൾ അവളുടെ മുമ്പിൽ മുട്ടുകുത്തിനിന്നു. കൈകൾ നേർത്ത പാന്റീസിന്റെ ഹുക്ക് വിടർത്തി. അരക്കെട്ടിനോടൊട്ടിക്കിടന്ന നേർത്ത പാന്റീസ് തുടകളിലൂടെ, മുട്ടിലൂടെ, കണങ്കാലിലൂടെ...അവൾ വലതുകാൽ മെല്ലെ ഉയർത്തി. പാന്റീസ് പാദത്തിലൂടെ ഊരിവന്നു. പിന്നെ ഇടതുകാലിലൂടെ...

തന്റെ മുൻപിൽ നിൽക്കുന്ന പൂർണ്ണനഗ്നതയിലേക്ക് അയാൾ ഉററുനോക്കി. നനുത്ത ചെമ്പിച്ച രോമങ്ങൾ അവസാനിക്കുന്ന ഇരുണ്ട യോനീതടം. നനുത്ത രോമച്ചുരുളുകൾ. മിനുത്ത മൃദുവായ അടിവയറിനു താഴെ, വടിവൊത്ത തുടകൾക്കിടയിൽ, ഇരുണ്ട നിഗൂഢമായ...

ഒരു പ്രാർത്ഥനയിലെന്നോണം മുട്ടുകുത്തിനിന്ന മഹേന്ദ്രൻ മിനുത്ത അടിവയറിൽ മുഖമമർത്തി. സ്ത്രീയുടെ അനാദിയായ ഗന്ധം അയാളുടെ നാസാരന്ധ്രങ്ങളിൽ പ്രവേശിച്ചു. അയാളുടെ നാവ് അവളുടെ സ്ത്രൈണതയുടെ രുചി അറിഞ്ഞു. ചലിക്കുന്ന നാവിന്റെ അന്വേഷണം. താഴേക്കു...താഴേക്കു...താഴേക്കു നീങ്ങി.

അവളുടെ കൈകൾ അയാളുടെ ശിരസ്സിൽ അമർന്ന് തന്നിലേക്കു ചേർത്തു. അവളുടെ ജ്വലിക്കുന്ന അരക്കെട്ട് കാമുകനിലേക്കു ചാഞ്ഞു...

മഹേന്ദ്രൻ അവളെ കോരിയെടുത്തു മെത്തയിൽ കിടത്തി. അവളുടെ പാതിയടഞ്ഞ മിഴികൾ മെല്ലെ തുറന്നു. ചുവന്ന, നനഞ്ഞ ചുണ്ടുകൾ വിടർന്നു.

അവളുടെ നിറഞ്ഞ മാറു് ശ്വാസഗതിയോടൊപ്പം ഉയർന്നുതാണു. കത്തിനിന്ന വികാരത്തിൽ അടിവയർ വലിഞ്ഞുനിന്നു. ലേശം അകന്ന് തുടകൾക്കിടയിൽ ഇരുണ്ടുതടിച്ചു ദാഹിച്ചുണർന്ന യോനീപീഠം.

മഹേന്ദ്രൻ അവളിലേക്കു വീണു. അവളുടെ അയവില്ലാത്ത ദൃഢമായ പുരുഷത്വം തന്നിലേക്ക് ആഴ്ന്നിറങ്ങുന്നത് അവൾ അറിഞ്ഞു. അവളുടെ അരക്കെട്ട് അതിവേഗത്തിൽ മേലേക്കുയർന്നു.

അവളുടെ കനത്ത മുലകൾ കടുത്ത ഭാരത്തിൽപ്പെട്ട് ഞെരിഞ്ഞമർന്നു. അരക്കെട്ടിലെ രതിതാളത്തിന്റെ ശക്തി. അവളുടെ കൈകൾ കാമുകന്റെ കഴുത്തിനെ വലയം ചെയ്തു. പിന്നെ കൂർത്ത നഖങ്ങൾ അയാളുടെ മുതുകിൽ അമർന്നു താഴേക്കു നീങ്ങി. കൈത്തലങ്ങൾ അയാളുടെ പിറകിൽ ഒന്നുചേർന്ന് തന്നിലേക്ക് ആഴത്തിലേക്ക് അമർത്തിപ്പിടിച്ചു.

മഹേന്ദ്രൻ ലഹരിയുടെ വികാരത്തിന്റെ താളത്തിലൂടെ കുതിച്ചു. തന്റെ കീഴിൽ അമർന്ന് തന്നോടു ചേർന്ന പെണ്ണിന്റെ ജ്വലിക്കുന്ന ശരീരവുമായി അയാൾ നൃത്തം ചവുട്ടി. ദ്രുതതാളത്തിലുള്ള നൃത്തം—സർപ്പനൃത്തം. താളം മുറുകി—അതിദ്രുത താളമായി. അതു് അനിഷേദ്ധ്യമായ ഒരു ബിന്ദുവിലേക്കു കുതിച്ചു. സത്യത്തിന്റെ നിമിഷം, സ്ഫോടനത്തിന്റെ നിമിഷം...

കമല മെല്ലെ കണ്ണുതുറന്നു. പുലർച്ചയായിരിക്കുന്നു. അവൾ കിടക്കയുടെ വലതുവശത്തേക്കു നോക്കി. മഹേന്ദ്രൻ എഴുന്നേററുകഴിഞ്ഞിരിക്കുന്നു. അവൾ കിടക്കയിൽ നിന്നെഴുന്നേററ് ബാത്ത്റൂമിലേക്കു കടന്നു.

"ഇതാ—ഇതാണു കത്ത്." മഹേന്ദ്രൻ കാറിൽനിന്നും കത്തെടുത്തു കാണിച്ചു. അവൾ അതു വാങ്ങി വായിച്ചുനോക്കി.

"ഞാൻ—ഞാനുംകൂടി വരട്ടെ." ടീപോട്ടിൽനിന്നും കപ്പിലേക്കു ചായ ഒഴിച്ചുകൊണ്ട് അവൾ ചോദിച്ചു. അയാൾ അല്പനേരം ആലോചിച്ചു.

"ആലോചിട്ടാണോ ചോദിച്ചതു്?" അവൾ മുഖമുയർത്തിനോക്കി. മഹേന്ദ്രന്റെ മുഖത്തു ഗൗരവം നിഴലിച്ചിരുന്നു. അദ്ദേഹത്തിന്റെ ചോദ്യത്തിന്റെ അർത്ഥം എനിക്കു മനസ്സിലാവുന്നുണ്ട്—അവളോർത്തു. പക്ഷേ...

"ഞാൻ ഒരു തമാശ പറഞ്ഞതാണ്" തന്റെ ശബ്ദത്തിൽ വിറയലൊഴിവാക്കാൻ അവൾ ശ്രമിച്ചു.

മഹേന്ദ്രൻ കസേരയിൽനിന്നെഴുന്നേററു.

"ഇന്നുരാത്രി എനിക്കു പോവണം. അതിനുമുൻപ് ഓഫീസിലെത്തി ചില കാര്യങ്ങൾ ഏർപ്പാടുചെയ്യാനുണ്ട്. ഓഫീസിൽ പോകുന്നവഴിക്ക് നിന്നെ ഫ്ളാററിൽ വിടുകയും ചെയ്യാം. ഓക്കെ—?"

"ഓക്കേ." അവൾ ഡ്രസ്സുചെയ്യാൻ കിടക്കമുറിയിലേക്കു പോയി.

'സീ യൂ. കമലാ...'

കാറിലിരുന്നുകൊണ്ട് മഹേന്ദ്രൻ കൈ വീശി.

'ബൈ— മൈ ലവ്.' അവൾ മന്ത്രിച്ചു. അയാളുടെ കാർ അകന്നു മറയുന്നതുവരെ അവൾ നോക്കിനിന്നു.

(തുടരും)



# ആശാരിയുടെ കുടുംബജീവിതം



കഥ

ഇ. വി. ശ്രീധരൻ

നിലാവൊന്നുമില്ലാത്ത ഒരു കറുകറുപ്പൻ രാത്രിയായിരുന്നു അതു്.

കുട്ടനാശാരി ഉറങ്ങിയിട്ടില്ലെങ്കിൽ അല്പം ലോഹ്യം പറഞ്ഞിരിക്കാമല്ലോയെന്നു കരുതി ഞാൻ ആശാരിയുടെ വീട്ടിലേക്കു കയറിച്ചെന്നു. എന്നാൽ, ആശാരിയും ആശാരിച്ചിയും മക്കളും വിളക്കു കെടുത്തി വാതിലടച്ചു കഴിഞ്ഞിരുന്നു.

പുഴയിലെ തണുത്ത കാററിനുവേണ്ടി തുറന്നു കിടക്കുന്ന ജാലകത്തിലൂടെ ഞാൻ കുട്ടനാശാരിയുടെ വീട്ടിനകത്തേക്കു നോക്കി.

തെക്കേ അകത്തിന്റെ മൂലയിൽ ഒരു മണ്ണെണ്ണവിളക്കു കാററിനോടു് മല്ലിട്ടു കത്തുന്നുണ്ടായിരുന്നു.

കുട്ടനാശാരിയും കുടുംബവും ഉറങ്ങാനുള്ള ശ്രമമായിരുന്നു. അവരുടെ കണ്ണിലേക്ക് ഉറക്കംവന്നു വീഴുന്നതെങ്ങനെയാണെന്നു കാണാൻ ഞാൻ അവരുടെ അകംനോക്കി ഇരുന്നു.

ആശാരിച്ചി പഴയ തുണിയെടുത്തു കടയുന്നതും, മുടി അഴിച്ചിട്ട് കുറെനേരം ഇഴ വിടർത്തുന്നതും പിന്നെ മാടിക്കെട്ടുന്നതും കണ്ടു.

മക്കളെല്ലാം ഉറങ്ങിയെന്നു ബോദ്ധ്യമായപ്പോഴാവണം, ആശാരിച്ചി മെല്ലെ കുട്ടനാശാരിയുടെ അടുത്തേക്കു നീങ്ങിച്ചെന്നു.

കുട്ടനാശാരി ഭൂമിയെ പൊത്തിപ്പിടിച്ച് ഒരു ചിങ്ങൻപുഴുവിനെപ്പോലെ വളഞ്ഞുകോടി കിടക്കുകയായിരുന്നു.

ആശാരിച്ചി കാർക്കിച്ചു നീട്ടിത്തുപ്പുന്നതു ഞാൻ കണ്ടു. തുപ്പുമ്പോൾ ആശാരിച്ചിയുടെ മനസ്സിനകത്തുനിന്നുവന്ന കാററിന്റെ ശക്തികൊണ്ടാവണം വിളക്ക് അണഞ്ഞുപോയി.

ആ ശബ്ദത്തിന്റെ ഫലമായി കുട്ടനാശാരിയുടെ മക്കളിലൊന്നുണർന്നു കരയാൻ തുടങ്ങി. ആശാരിച്ചി കരയുന്ന കുഞ്ഞിനെ ഉറക്കാനായി ബാബാബോബോ എന്ന പാട്ടുപാടി. ആ കുഞ്ഞ് ഉറങ്ങിയില്ലെന്നു മാത്രമല്ല, മറെറാരു കുഞ്ഞുകൂടി ഉണർന്നു കരയാൻതുടങ്ങി. ആശാരിച്ചിയുടെ പാട്ട് വിവിധ ഈണങ്ങളിലായൊഴുകി.

കലികയറിയ ആശാരി, ആശാരിച്ചിയുടെ മാറിലേക്കൊരു ചവിട്ടുകൊടുത്തു. ആശാരിച്ചി പടച്ചോനോട് പറഞ്ഞു:

"പടച്ചോനെ, എന്റെ ആശാരീന്റെ ഊരയും കാലും ഒടിഞ്ഞുപോട്ടെ..."

ആശാരിച്ചി കുഞ്ഞുങ്ങളുടെ നേർക്കു ക്രൂരമായ മർദ്ദനം തുടങ്ങി. ആശാരിച്ചിയും ഇടയ്ക്കൊരിക്കൽ കരഞ്ഞു. ആശാരിച്ചി കരയുന്നതു കേട്ടപ്പോൾ കുട്ടനാശാരി ആശാരിച്ചിയെ 'പുലുവത്തീ' എന്നു നീട്ടിവിളിച്ചു.

അവർ പരസ്പരം തെറി പറഞ്ഞു. കുട്ടനാശാരി, ആശാരിച്ചിയുടെ മുടി ചുററിപ്പിടിച്ചു. ഇതിനെല്ലാമിടയിൽ കുഞ്ഞുങ്ങൾ രണ്ടും ഉറങ്ങിപ്പോയി.

ആശാരിയുടെ ആത്മഗതം തളർന്ന വാക്കുകളിൽ ഇരുട്ടിലൂടൊഴുകി: "ഊരവേദന സഹിക്കാനാവുന്നില്ല. മക്കളെ പോററാൻ മറെറാരു വഴിയില്ലാത്തതുകൊണ്ടാണ് ഞാൻ കാലത്തെഴുന്നേററു പോകുന്നത്."

ആശാരിച്ചി ചോദിച്ചു: "പിണ്ഡതൈലം കുഴമ്പ് പുരട്ടാൻ പറഞ്ഞിട്ട് നിങ്ങളതു് അനുസരിക്കുന്നുണ്ടോ?"

ആശാരി പറഞ്ഞു: "ആശാരിമാർക്ക് പറഞ്ഞ വേദനയാ ഇതു്. ഇതു് പിണ്ഡതൈലംകൊണ്ട് മാറുന്ന വേദനയല്ല. നീ കിടന്നുറങ്ങ്."

ആശാരിച്ചി വിളക്കു കൊളുത്തി. കുറെനേരം കുട്ടനാശാരിയെ നോക്കി ഇരുന്നു.

അവരുറക്കമാവുന്നതിനുമുമ്പെ, ഞാൻ ഇറങ്ങിനടന്നു. പിന്നെ കുഞ്ഞുങ്ങൾ കരഞ്ഞിട്ടുണ്ടാവില്ല. ആശാരിച്ചിയുടെ മാറിൽ ആശാരിയുടെ കാലുവീണിട്ടുണ്ടാവില്ല.

പിറേറന്നു പ്രഭാതത്തിൽ ആശാരി തോണികയറി അക്കരെ പണിക്കു പോകുന്നതും ആശാരിച്ചി പുഴവക്കിൽ കുളിക്കുന്നതും മൂത്ത മകൻ സ്ലേററും തലയിൽവച്ച് പള്ളിക്കൂടത്തിൽ പോകുന്നതുമൊക്കെ ഞാൻ കണ്ടിരുന്നു.

# പരിണാമം

**നീണ്ടകഥ**

## ഉണ്ണിക്കൃഷ്ണൻ തിരുവാഴിയോട്ട്

### മൂന്ന്

എല്ലാം പറഞ്ഞപ്പോൾ എന്തെങ്കിലും പ്രതികരണമുണ്ടാവുമെന്നു പ്രതീക്ഷിച്ചതു് വെറുതെയായി. നിശ്ശബ്ദരായി ഞങ്ങൾ കിടപ്പറയിലെത്തി. അദ്ദേഹം ഒരു സിഗററു കത്തിച്ചു. കർത്തവ്യബോധമുള്ള ഭാര്യയായി, സിഗററിന്റെ പകുതിയെരിയുന്നതുവരെ കാത്തുകിടന്നു.

ഉവ്വ്. അദ്ദേഹം അതു് അക്ഷമയോടെ കുത്തിക്കെടുത്തി.

ഒരു പകൽപോക്കലിന്റെ വ്യർത്ഥതയുമായി അന്തരഞ്ജനപ്പെട്ടപ്പോഴേക്കും വീണ്ടും സിഗററ് കത്തി.

തളർച്ചയുടെ തീരങ്ങളിൽ സ്വന്തം അസ്തിത്വത്തിന് ചിറകുകൾ മുളയ്ക്കുമ്പോഴാണ് അകലെയെവിടെയോനിന്ന് ഒഴുകിവരുന്നതുപോലെ—

വത്സലയ്ക്ക് എന്നെ വെറുക്കാം. പക്ഷേ, കുട്ടികളെ സ്നേഹത്തിന്റെമാത്രം ഭാഷ പഠിപ്പിക്കാൻ ശ്രദ്ധിച്ചാൽ നന്ന്. ഇതൊരപേക്ഷമാത്രമാണ്.

എന്താണദ്ദേഹം പറഞ്ഞതിന്റെ അർത്ഥമെന്നു പിടികിട്ടിയില്ല. ഞാൻ ബിന്ദുമോളെ അച്ഛനെതിരെ പ്രയോഗിച്ചു എന്നാണോ ധ്വനി? അതോ അവളുടെ തെററിദ്ധാരണകൾ തീർക്കാൻ ഞാൻ കൂടുതൽ ശ്രദ്ധിക്കണമായിരുന്നു എന്നോ? ധ്വനികളിലൂടെയും സൂചനകളിലൂടെയും മാത്രം സംവദിക്കാൻ ശീലിച്ച അദ്ദേഹത്തെ മനസ്സിലാക്കാൻ ദിവസം ചെല്ലുംതോറും കൂടുതൽ വിഷമിപ്പിക്കുകയായിരുന്നു ഞാൻ.

പ്രഭാതത്തിന്റെ ഇളംചൂണ്ടിൽ പാൽപ്പതപ്പരണ്ടപ്പോഴും ഞാൻ ഉറങ്ങിയിരുന്നില്ല. അദ്ദേഹത്തിന്റെ ക്രമത്തിലുള്ള ശ്വാസോച്ഛ്വാസം ശ്രദ്ധിച്ച് ഞാൻ ശൂന്യതയിൽ നോക്കി വെറുതെകിടന്നു. എപ്പോഴാണ് മയങ്ങിയതെന്നറിഞ്ഞുകൂടാ. ഉണർന്നപ്പോൾ ബിന്ദുമോൾ ചേർന്നുകിടന്ന് എന്നെത്തന്നെ ഉററുനോക്കുന്നു. അവളുടെ കണ്ണുകളിൽ വളരെനാളായി കാണാത്ത ഉല്ലാസഭാവം. അവൾ എന്നെ പിടിച്ചുവലിച്ചു. കുഞ്ഞിവിരലുകൾ കാണിച്ച് സ്വീകരണമുറിയിലേക്കാനയിച്ചു. ചുമരിലേക്കു വിരൽചൂണ്ടി അരിപ്പല്ലുകൾ കാണിച്ചു ചിരിച്ചു. അതെ, ചുമരിലെ കലമാൻതലകളും, തോക്കുകളും, ഗർണിക്കയും അപ്രത്യക്ഷമായിരിക്കുന്നു. പെയിൻറിംഗിന്റെ സ്ഥാനത്ത്, ഫ്രെയിം ചെയ്ത ഒരു വലിയ കളർചിത്രം. രണ്ടു കുട്ടികൾ. ഒരു ആൺകുട്ടിയും ഒരു പെൺകുട്ടിയും. അടിയുടുപ്പ് അല്പം താഴ്ത്തി അവരുടെ ബാല്യകൗതുകം അരുതാത്തതെന്നു തോന്നാവുന്ന, പക്ഷേ, തികച്ചും നിഷ്കളങ്കമായ, മേഖലകളിലേക്ക് പതുക്കെ ചിറകു വിടർത്തുന്നു.

ബിന്ദുമോളുടെ ചിരിയിൽ പങ്കുകൊള്ളുമ്പോഴും ഏതോ സംഭീതിയുടെ നിഴൽ എന്നെ ഗ്രസിക്കുകയായിരുന്നു.

*　　*　　*

കത്ത് ഉദ്ദേശിക്കുന്നതിലും നീളുന്നുവെന്ന് ഞാനെന്നെത്തന്നെ എത്ര തവണയായി ഓർമ്മിപ്പിക്കുന്നു? ഞാൻ തികഞ്ഞ നിഷ്പക്ഷതയോടെ സംഭവവികാസങ്ങളെ നോക്കിക്കാണുന്നുണ്ടോ എന്ന് ബോധപൂർവ്വം വിശകലനം ചെയ്യുന്നുണ്ട്. എന്റേതായ കാഴ്ചപ്പാട് എന്റെ ഹിതാഹിതങ്ങളും, താല്പര്യങ്ങളും നിറംപിടിപ്പിക്കാതിരിക്കാൻ ഞാൻ ശ്രമിക്കുന്നു. അദ്ദേഹത്തിന്റെ ഓരോ പ്രതികരണത്തിനും എന്റെ അപര്യാപ്തതയിൽ വേരുകൾ കണ്ടേക്കാം. ഓരോ ചെയ്തികൾക്കും അദ്ദേഹത്തിന്റേതായ ന്യായീകരണങ്ങളുണ്ടാവാം. രണ്ടു മനസ്സുകളുടെ പരസ്പരമായ ഉന്മീലനത്തിനിടയിൽ സ്വാഭാവികമായും പിരിമുറുക്കങ്ങൾക്കു സാദ്ധ്യതകളുണ്ട്. നാം കണ്ടും കേട്ടും അറിഞ്ഞ സാമാന്യരീതികളിൽ നിന്ന് തെല്ലു് വ്യതിരിക്തമായ പ്രതികരണങ്ങൾ കാണുമ്പോൾ ഞാൻ അമ്പരക്കുന്നുണ്ടെങ്കിൽ, എന്നെ കുററപ്പെടുത്തരുതെന്നേ അപേക്ഷയുള്ളൂ.

എന്റെ ഓർമ്മകളെ ഒന്നുകൂടി ചികഞ്ഞോട്ടെ. സ്വീകരണമുറിയിൽനിന്ന് സിപ്പു ചെയ്തുകൊണ്ട്, ആർതർ ഹേയ്‌ലിയോ, ജേംസ്ക്ലാവലോ, ഹെർമൻ വൂക്കോ വായിക്കുന്ന അദ്ദേഹം വളരെ ക്ഷമാശീലനും ശാന്തനുമായി കാണപ്പെട്ടു. ബിന്ദുവും നന്ദുവും അദ്ദേഹത്തിന്റെ കാല്ക്കലിരുന്ന് കുസൃതികൾ കാട്ടും. ബിന്ദുവിനെ ഗൃഹപാഠങ്ങൾ ചെയ്യാൻ സഹായിക്കുന്നതും ഈ നേരത്താണ്. ഒമ്പതു മണിയാവുമ്പോഴേക്കും കുട്ടികൾ ഉറങ്ങും. പലപ്പോഴും നന്ദു അദ്ദേഹത്തിന്റെ മടിയിൽ കിടന്നാറങ്ങുക. ഒരു ഭാര്യ എന്ന നിലയിൽ ഞാനേററവും സന്തോഷിച്ച നിമിഷങ്ങൾ, അച്ഛന്റെ മടിയിൽ കിടന്നുറങ്ങുന്ന നന്ദുവിനെ കാണുമ്പോഴായിരുന്നു. കുട്ടികളെ ഉറക്കിക്കിടത്തി, ഭക്ഷണം മേശപ്പുറത്തൊരുക്കി ഞാൻ അദ്ദേഹത്തിന്റെ അടുത്തു ചെന്നിരിക്കും. ചിലപ്പോൾ എന്തെങ്കിലും തുന്നിക്കൊണ്ട്, അല്ലെങ്കിൽ എന്തെങ്കിലും മാസിക മറിച്ചുനോക്കിക്കൊണ്ട്. ഞങ്ങൾക്കിടയിൽ വാക്കുകളുറങ്ങിയിരുന്നു. പക്ഷേ, ആ സന്ധ്യകളിൽ, ഞങ്ങൾക്കിടയിൽ സംവേദനം നടത്തിയിരുന്ന നിശ്ശബ്ദതരംഗങ്ങൾ സമാനങ്ങളായിരുന്നു. സംഘർഷമേതുമില്ലാത്ത, ഒരേ തരംഗദൈർഘ്യത്തിൽ ശ്രദ്ധിക്കുന്ന രണ്ടു മനസ്സുകൾ. തികച്ചും ശാന്തമായ രണ്ടു കടലുകൾ. ആഴങ്ങളിൽ ഉൾച്ചുഴികളും, അടിയൊഴുക്കുകളും ഉണ്ടായിരുന്നിരിക്കാം.

ഒമ്പതാം വാർഷികം അടുത്തുവരുംതോറും എന്റെ മനസ്സിന്റെ വിദൂരാതിരുകളിൽ താക്കീതുകളുടെ സൂചനകൾ. എന്തോ സംഭവിക്കാൻപോകുന്ന എന്ന വിഹ്വലത.

തോക്കുകൾ അപ്രത്യക്ഷമായതോടെ കൂട്ടുകാരൊത്തുള്ള ശിക്കാർ യാത്രകൾ നിറുത്തി. ശനിയും ഞായറും ഇപ്പോൾ വീട്ടിൽത്തന്നെ. ബിന്ദുവും നന്ദുവുമാണിക്കാര്യത്തിൽ ഏററവും സന്തോഷിച്ചതു്. ബിന്ദു ഇതിനിടയിൽ നഴ്സറിയിൽ ചേർന്നുകഴിഞ്ഞിരുന്നു. ഓഫീസുള്ള ദിവസങ്ങളിൽ ക്ളബ്ബിൽപോക്ക് തുടർന്നുവെങ്കിലും വാരാന്ത്യങ്ങളിൽ വീട്ടിൽതന്നെ കഴിഞ്ഞുകൂടും. പകൽ ചില്ലറ ജോലികൾ ചെയ്യും. ഗാർഡനിൽ, കാർ കഴുകിത്തുടയ്ക്കൽ, സ്വീകരണമുറിയിൽ കൗതുകവസ്തുക്കൾ തുടച്ചുവൃത്തിയാക്കൽ, കാർപററ് ബ്രഷ്ചെയ്യൽ, ഫ്രിഡ്ജ് ഡീഫ്രോസ്റ്റ് ചെയ്യൽ. വൈകുന്നേരം പോർട്ടിക്കോവിൽ അല്ലെങ്കിൽ ഗാർഡനിൽ ഇരുന്ന് ഒററയ്ക്കുള്ള മദ്യപാനം. ഗാർഡൻ ചെയറിലിരുന്ന്, മദ്യം

മറെറാരു ജനവരി പതിമ്മൂന്ന്. ഇത്തവണ അതിഥികളുടെ എണ്ണം കുറവായിരുന്നു. ശിക്കാർ സുഹൃത്തുക്കളും ക്ലബ്ബിലെ പതിവുകാരും ഒഴിവായി. അവർക്കു പുതിയ താവളങ്ങൾ കിട്ടിയിരിക്കണം.

ഇത്തവണ കുഴപ്പം തുടങ്ങിയതു് നന്ദുവാണ്. പുതിയ ഉടുപ്പുകളണിഞ്ഞു് അവൻ അച്ഛന്റെ മടിയിലിരിക്കുന്നു. അടുത്ത കസാലകളിൽ അതിഥികൾ. ഫ്രൂട്ട് ജൂസും മദ്യവും പകർന്ന ഗ്ലാസുകളുമായി പരിചാരകൻ അടുത്തെത്തിയപ്പോൾ അദ്ദേഹം ഒരു ഗ്ലാസെടുത്തു. നന്ദുവിനും വേണം ഒരു ഗ്ലാസ്. പരിചാരകൻ നയത്തിൽ ഫ്രൂട്ട്ജൂസ് നിറച്ച ഗ്ലാസ് കൊടുക്കാൻ നോക്കി. നന്ദു സമ്മതിച്ചില്ല. അവനു വാശിയായി. കംപാകോല നിറച്ച ഗ്ലാസും അവനു് വേണ്ട. അച്ഛൻ കഴിക്കുന്ന അതേ സാധനം അവനും കഴിക്കണം. സുഹൃത്തുക്കളിലാരോ പറഞ്ഞു:

ലെററ് ഹിം ഹാവ് എ സിപ്പ്...

ആരോ പ്രോത്സാഹിപ്പിച്ചു.

ചിപ്പ് ഓഫ് ദ ഓൾഡ് ബ്ലോക്ക്. ഇററിസ് ടൈം.

ഹി ഈസ് ഇനിഷിയേററഡ്.

ആതിഥേയയുടെ ഭാഗം ഭംഗിയാക്കുന്നതിൽ വ്യാപൃതയായിരുന്ന എന്റെ അരങ്ങേററം അപ്പോഴായിരുന്നു. നന്ദുമോൻ ഒരു സിപ്പു കഴിച്ച് രണ്ടാമത്തും ഗ്ലാസ് ചുണ്ടോടടുപ്പിക്കുകയാണ്.

നോ നന്ദു... ഹോൾഡിററ്...

എന്റെ ശബ്ദം ആവശ്യത്തിലധികം ഉയർന്നിരിക്കണം. വിരുന്നുകാർക്കിടയിൽ പെട്ടെന്നു പരന്ന മൂകത എന്റെ സംഭ്രമം വർദ്ധിപ്പിച്ചു. മൈ ഗോഡ്! ഐ സ്പോയൽഡ് ദ പാർട്ടി—ഞാൻ മനസ്സിൽ പറയുന്നുണ്ടായിരുന്നു. പക്ഷേ, എന്റെ കൈകൾ നന്ദുവിന്റെ കൈകളിൽനിന്ന് ഗ്ലാസ് തെല്ലു ബലംപ്രയോഗിച്ച് പിടിച്ചുവാങ്ങി. വാശിയോടെ കരയുന്ന നന്ദുവിനേയും തൂക്കി ഞാൻ വീട്ടിനുള്ളിലേക്കു കടക്കുമ്പോഴും എന്റെ മനസ്സ് ദുഃഖിക്കുകയായിരുന്നു. ഞാനീ സായാഹ്നം അലങ്കോലപ്പെടുത്തിയല്ലൊ.

വിരുന്നുകാർ പിരിയുമ്പോൾ രാത്രി കൗമാരം പിന്നിട്ടുകഴിഞ്ഞിരുന്നു. അദ്ദേഹം ആ സംഭവത്തെക്കുറിച്ചൊന്നും പറഞ്ഞില്ല.

അന്നും സിഗററ് പകുതിയായപ്പോൾ കുത്തിക്കെടുത്തി.

ഒരു ശാഠ്യമായി എന്നിൽ പടർന്നുകയറുമ്പോൾ അദ്ദേഹം ആത്മഗതമെന്നോണം ഉരുവിട്ടു:

അവർ മക്കളാണ്... ഉപകരണങ്ങളല്ല..

ദേ ആർ ഇന്നസൻറ് ചിൽറൻ... നോട്ട് ഇൻസ്ട്രുമെൻറ്സ് ... കുററപ്പെടുത്തുന്ന സ്വരം പോലും ആ പ്രസ്താവനയിലുണ്ടായിരുന്നില്ല. എന്നെ ബോദ്ധ്യപ്പെടുത്തുന്നതിലേറെ സ്വയം പറഞ്ഞുറപ്പിക്കുകയായിരുന്നു. വീണ്ടും ഞാൻ പ്രതിക്കൂട്ടിലായി. ഒരുപക്ഷേ നന്ദുവിനെ ഞാൻ കരുവാക്കിയെന്നോ, വളരെ കൗശലത്തോടെ നന്ദുവിനെ പ്രേരിപ്പിച്ച് ഞാനീ രംഗം കരുപ്പിടിപ്പിച്ചുവെന്നോ ഒക്കെയുള്ള ധ്വനി.

പിറേറന്നു ഞായറാഴ്ച. എല്ലാം പതിവുപോലെ. മനസ്സിൽ കുരുട്ടിപ്പാമ്പുകളായിഴയുന്ന ആത്മനിന്ദയൊഴിച്ച് എല്ലാം ശാന്തം. കുട്ടികൾക്ക് സ്കൂളില്ല. അവർ അച്ഛനെ കാർ കഴുകാനും തുടയ്ക്കാനും സഹായിക്കുന്നതു് ജനാലയിലൂടെ നോക്കിനിന്നു. പിന്നീടദ്ദേഹം പൂന്തോട്ടത്തിന്റെ ഹെഡ്ജിംഗ് വെട്ടി ശരിപ്പെടുത്തി. കുട്ടികൾ താഴെവീണ ഇലകളും ചില്ലകളും പെറുക്കി മാററി. പിന്നീട് ഫ്ളവർ ബെഡ്ഡിന്റെ ഇടയിളക്കി. തലേന്ന് നട്ട ഡാലിയകൾക്ക് നനച്ചു.

ഉച്ചഭക്ഷണം കഴിച്ച് ഏതോ പുസ്തകം വായിച്ചുകൊണ്ട് പതിവുള്ള ഉച്ചയുറക്കം. ചായകുടിച്ചു കുട്ടികളെ ഡ്രസ്സ് ചെയ്യിച്ച് കാറിൽ കയറി. എന്നെ കൂടാതെയുള്ള സായാഹ്നസവാരികൾ ഒരു പതിവായിരുന്നു. എന്നെ ഒഴിവാക്കിയതല്ല. ഞാൻ ഒഴിവാവുകയായിരുന്നു. വാഷിംഗ്മെഷീനിൽ കിടക്കുന്ന വസ്ത്രങ്ങളോ, ഗ്രൈൻഡറിൽ ഇടേണ്ട അരിയോ, അടുപ്പത്തിരിക്കുന്ന കുക്കറോ എന്തെങ്കിലും കാരണം പറയാനുണ്ടാവും. പാർക്കിലും ഷോപ്പിംഗ്സെൻററിലുമായി അവർ ഒന്നോ രണ്ടോ മണിക്കൂർ ചെലവഴിക്കും. അപ്പോഴേക്കും ഗീസർ ഓൺചെയ്ത് വെള്ളം ചൂടായികഴിഞ്ഞിട്ടുണ്ടാവും. കുളിച്ച് നിശാവസ്ത്രങ്ങളണിയുമ്പോഴേക്കും ടി.വി.യിൽ എട്ടുമണിക്കുള്ള ന്യൂസ്. ന്യൂസ് മുഴുവൻ കേൾക്കാൻ ക്ഷമയുണ്ടാവാറില്ല. കുപ്പിയും ഗ്ലാസുമെടുത്ത് പോർട്ടിക്കോവിലേക്കോ, പൂന്തോട്ടത്തിലെ ലോണിലേക്കോ നടക്കുകയായി.

അന്നു കളി കഴിഞ്ഞ് ടി. വി. കാണുന്നതുവരെയുള്ള പതിവു തെററിയില്ല. എന്തോ ചരമപ്രസംഗം നടത്തുന്നതുപോലെ ന്യൂസ് റീഡർ പ്രധാനവാർത്തകൾ വായിച്ചു കഴിഞ്ഞിട്ടും അദ്ദേഹം എഴുന്നേററില്ല. എന്റെ മനസ്സിൽ ഭീതിയുടെ കൊടുങ്കാററുയർന്നു. തീരെ ന്യൂസ് വായച



ഇല്ലാത്ത വാർത്തകൾ. ദേശീയോദ്ഗ്രഥനത്തെക്കുറിച്ച് പ്രസിഡന്റ്. ആറാം പദ്ധതിയെക്കുറിച്ച് പ്രധാനമന്ത്രി. എല്ലാം കഴിഞ്ഞ് വീണ്ടും പ്രധാന വാർത്തകൾ വായിക്കുമ്പോഴും അദ്ദേഹത്തിന് അനക്കമില്ല.

ബിന്ദുവും നന്ദുവും അസ്വസ്ഥരാവുന്നതും അവർ സംശയത്തോടെ, ആശങ്കയോടെ, അച്ഛനെ കൂടെക്കൂടെ നോക്കുന്നതും ശ്രദ്ധിച്ചു. എന്റെ അസ്വസ്ഥത അദ്ദേഹം തീർച്ചയായും ശ്രദ്ധിച്ചിരിക്കണം. കുട്ടികൾ അച്ഛനെ പോർട്ടിക്കോവിലേക്കു പോകാൻ നിർബ്ബന്ധിച്ചെങ്കിലെന്നു ഞാനാശിച്ചു. പക്ഷേ, ബിന്ദുവും നന്ദുവും ഈ ചെറുപ്രായത്തിൽത്തന്നെ അച്ഛനെ പൂർണ്ണമായും മനസ്സിലാക്കിയിരുന്നു. അച്ഛന്റെ മനസ്സിൽ നടക്കുന്ന അന്തഃക്ഷോഭങ്ങൾ ആ കൊച്ചുമനസ്സുകളുടെ ആന്റിനകൾ വളരെ പെട്ടെന്നു പിടിച്ചെടുക്കുന്നു. പോർട്ടിക്കോവിലും ഗാർഡനിലും ഇരുന്ന്, അച്ഛനോടൊപ്പം ചെലവാക്കാവുന്ന മണിക്കൂറുകൾ എന്നെന്നേക്കുമായി നഷ്ടപ്പെടുകയാണെന്നവർ ഇതിനകം മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. അച്ഛന്റെ മടിയിൽ ഇനിയൊരിക്കലും നന്ദുവിനുറങ്ങാറാവില്ലെന്ന ചിന്ത എന്നെ വേദനിപ്പിച്ചുകൊണ്ടിരുന്നു.

ടി. വി. യിൽ ചിത്രഹാർ തുടങ്ങിയപ്പോൾ കുട്ടികൾക്ക് ഉത്സാഹമായി. മദ്ധ്യവയസ്സുകഴിഞ്ഞ നടീനടന്മാർ, പുഴക്കരയിലും, ജലധാരകൾക്കിടയിലും, പൂന്തോട്ടങ്ങളിലും, പോപ്പുലർ ഗാനങ്ങളുടെ താളമൊപ്പിച്ച് തുള്ളിക്കളിക്കുന്നതു കാണാൻ അവരെന്നും താല്പര്യം കാണിച്ചിരുന്നു. പുതിയ ഗാനങ്ങൾക്കൊത്ത് തുള്ളിനടക്കുന്ന നടീനടന്മാരെ ബിന്ദു അച്ഛന് പരിചയപ്പെടുത്തുന്നു—ആദ്യത്തെ ക്ലോസപ്പിൽത്തന്നെ അവൾ പറയും: ദീപ്തി നവാൽ. വിജയേതാ. ടീനാമുനീം. കുമാർ ഗൗരവ്, നസിറുദീൻ ഷാ...

ഇംഗ്ലീഷ് ന്യൂസ് തുടങ്ങിയപ്പോൾ ചോദിക്കാൻ വേണ്ട ധൈര്യം സംഭരിച്ചു.

ഊണ് വയ്ക്കട്ടെ?

വെയ്ക്കാമല്ലോ.


വിവാഹത്തിനു മുൻപും പിൻപും

ഉണ്ടാവുന്ന എല്ലാ രഹസ്യവ്യാധികളേയും നാഡി തളർച്ച്, ബലഹീനത, ധാതുക്ഷയം, മൂത്രാശയ രോഗങ്ങൾ ഇവകളേയും മാറ്റി നവചൈതന്യം ഉണ്ടാക്കുന്നതാണ്. ഇന്നു തന്നെ ഇന്ത്യയിൽ പ്രസിദ്ധപ്പെട്ട ലൈംഗികരോഗവിദഗ്ദ്ധൻ Dr. M. S. സർക്കാറിനെ (Govt. Regd.) സമീപിക്കുക. എല്ലാ ദിവസവും ചികിത്സിക്കുന്നു.

ഡോ: M. S. സർക്കാർ ഡിസ്പെൻസറി

മണക്കാട് മാർക്കറ്റ്, കോർപ്പറേഷൻ നഴ്സറി സ്കൂളിനു പുറകുവശം, കുരുമാം റോഡ്, തിരുവനന്തപുരം.

വീടുകൾ വസ്തുക്കൾ വാങ്ങുന്നതിനും വിൽക്കുന്നതിനും

SAN DAS TRADERS

ULLOOR TRIVANDRUM Phone 8947

READ

RATHNABALA

CHILDREN'S ILLUSTRATED TAMIL

MONTHLY MAGAZINE

Post Box No. 17

SIVAKASI 626123.

TP.G.30 ML

"പരുപരുത്തതും, തരികളുള്ളതും ആയ പൽപ്പൊടികൾ നിങ്ങളുടെ പല്ലുകളേയും ഊനുകളേയും കേടുവരുത്തിയേക്കാം..."

കോൾഗേററ് ടൂത്ത് പൗഡർ കൊണ്ടു് നിങ്ങളുടെ പല്ലുകളേയും ഊനുകളേയും സംരക്ഷിക്കുക-വായ്നാററത്തെ അകററുക!

കോൾഗേററ് ടൂത്ത് പൗഡർ അതിനേർമ്മയുള്ളതും വെളുത്തതും ആണ്. അതുപയോഗിച്ച് നിങ്ങളുടെ ഊനുകളെ മാർദ്ദവത്തോടെ തടവുമ്പോൾ, അതിലുള്ള സൗമ്യമായ ശുദ്ധീകരണ അംശങ്ങൾ പല്ലുകളിന്മേലുള്ള പടലത്തെ നീക്കി, അവയ്ക്ക് നല്ല വൃത്തിയും കൂടുതൽ വെൺമയും നൽകുന്നു. കോൾഗേററിന്റെ സമൃദ്ധമായ പത, പല്ലുകളുടെ ഇടയിലേയ്ക്കിറങ്ങിച്ചെന്ന് പല്ലുകളിലെ ദുർഗ്ഗന്ധത്തെയും, അതിനു കാരണമായ കീടാണുക്കളേയും വായ നാററത്തേയും അകററുന്നു. നിങ്ങളുടെ കുടുംബത്തിന് കോൾഗേററ് ടൂത്ത് പൗഡർ കൊണ്ടുള്ള ആധുനിക ദന്തസംരക്ഷണം നൽകുക.

കുളിർമ്മയുള്ള പെപ്പർമിന്റ് സ്വാദ് അവരെല്ലാം വളരെയധികം ഇഷ്ടപ്പെടും.

Colgate TOOTH POWDER Protects your teeth and gums




ഞാൻ വിലക്കിയോ എന്ന അർത്ഥത്തിൽ, ഊണുകഴിച്ച് കിടപ്പറയിലെത്തിയപ്പോൾ അദ്ദേഹം സിഗററിനു തീപിടിപ്പിച്ചു. പാതിയെരിയുന്നതുവരെയുള്ള ഏതാനും മിനിട്ടുകൾ എന്റേതു മാത്രമാണ്. തുലാമാല പിടിച്ച എല്ലാ ചിന്തകളേയും ചിട്ടപ്പെടുത്തുന്നത് അപ്പോഴാണ്. അന്ന് ഞാൻ ചിന്തിച്ചു. അദ്ദേഹം ഓരോന്നോരോന്നായി തിരസ്കരിക്കുകയാണ്. 'നെഗേഷൻ' എന്ന വാക്കിന്റെ തർജ്ജമ തിരസ്കാരം എന്നോ നിരാകരണം എന്നോ?

ആദ്യം ശിക്കാർ.

ഇതാ ഇപ്പോൾ മദ്യം...

ഇനി?

അദ്ദേഹം സിഗററ് കുത്തിക്കെടുത്തി.

* * *

പത്താം വാർഷികത്തിന് ഏതാനും ആഴ്ചകൾ മുമ്പാണ് അദ്ദേഹത്തെ സീനിയർ മാർക്കററിംഗ് മാനേജരായി പ്രൊമോട്ടുചെയ്യുന്നത്. വളരെ കാര്യക്ഷമതയോടെ ജോലിചെയ്യുന്ന ആളെന്നു പരക്കെ അറിയപ്പെട്ട അദ്ദേഹത്തിന്റെ ഔദ്യോഗിക ജീവിതത്തെക്കുറിച്ച് ഞാൻ വളരെയൊന്നും ഉൽക്കണ്ഠ പുലർത്തിയിരുന്നില്ല. അതിന്റെ സാങ്കേതികവശങ്ങളെക്കുറിച്ചു മനസ്സിലാക്കാനുള്ള കഴിവെനിക്കില്ലായിരുന്നു. കുടുംബകാര്യങ്ങളേയും കമ്പനികാര്യങ്ങളേയും വേറെ വേറെ അറകളിലാക്കി കൈകാര്യം ചെയ്യാനാണ് അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നത്. പക്ഷേ, മനുഷ്യജീവിതം ഒരു ബാരോമീററർ അല്ലല്ലോ. വ്യക്തിത്വത്തിന്റെ വിവിധ മുഖങ്ങൾ തമ്മിൽ എത്രതന്നെ ശ്രദ്ധിച്ചാലും ജൈവബന്ധങ്ങൾ ഉണ്ടാകാതിരിക്കില്ല. ഒന്നു മറെറാന്നിനെ പ്രത്യക്ഷമായോ പരോക്ഷമായോ സ്വാധീനിക്കുകയും ചെയ്യും. ശിക്കാർ എന്ന വിനോദവും മദ്യപാനം എന്ന ശീലവും വെറും വ്യക്തിപരങ്ങളായ കാര്യങ്ങളല്ലെന്നും അവയ്ക്ക് ഔദ്യോഗികകാര്യങ്ങളിലും സോഷ്യൽ സർക്യൂട്ടിലും വലിയ സ്വാധീനം ചെലുത്താൻ കഴിയുമെന്നും ഞാൻ മനസ്സിലാക്കിയിരിരുന്നു. സീനിയർ ലെവലിലേക്കുള്ള അദ്ദേഹത്തിന്റെ പ്രൊമോഷൻ വൈകിയതിനു പിന്നിൽ, ഈ രണ്ടു കാര്യങ്ങളിൽനിന്ന് മോചനം തേടിയതുമായി എന്തെങ്കിലും ബന്ധമുണ്ടോ എന്നറിഞ്ഞുകൂടാ. വളരെയധികം കിടമൽസരമുള്ള ഒരു രംഗത്താണ് അദ്ദേഹത്തിന് തന്റെ പ്രോഡക്ട്സ് വിററഴിക്കേണ്ടിയിരുന്നത്. ശിക്കാർ നിറുത്തിയപ്പോഴും മദ്യപാനം വർജ്ജിച്ചപ്പോഴും അദ്ദേഹം സ്വയം വേദനിക്കുകയും എന്നെ വേദനിപ്പിക്കുകയും ചെയ്തിരുന്നുവല്ലോ. ഈ രണ്ടിൽനിന്നും അദ്ദേഹത്തിന് വിശകലനാതീതമായൊരു സംതൃപ്തി—ക്രൂരമായ സംതൃപ്തി എന്നുതന്നെ പറയട്ടെ—ലഭിച്ചിരുന്നു എന്നാണ് എന്റെ വിശ്വാസം. വെടികൊണ്ടു പിടഞ്ഞുമരിക്കുന്ന ഇരയെ കാണുമ്പോൾ അനുഭവിച്ചിരുന്ന അതേ വികാരം, അതിന്റെ നിഷേധമുളവാക്കിയ ആത്മവേദനയിൽ അദ്ദേഹം അനുഭവിക്കുന്നുണ്ടാവണം. അതുപോലെതന്നെ മദ്യാസക്തിയെ ബോധപൂർവ്വം അകററി നിറുത്തുന്നതിലുള്ള വൈഷമ്യവും എന്നോട്ടുള്ള പകപോക്കലിന്റെ സുഖവും കൂടിക്കലർന്ന ആ വികാരം മദ്യപാനം നൽകുന്ന ആത്മവിസ്മൃതിക്ക് സമാനമായിരിക്കണം. ഈ സാഡോ-മസോക്കിസ്ററ് വിഭ്രാന്തികളിൽ സ്വയം തടവുകാരനായിരുന്ന അദ്ദേഹം ബാഹ്യമായി വളരെ ശാന്തനും നിസ്സംഗനുമായിരുന്നു. ഈ ശാന്തഭാവവും നിസ്സംഗതയും കപടമായ ഒരാവരണമാവാം.

ഞാൻ സംഭവങ്ങളിലേക്കു മടങ്ങട്ടെ.

പത്താമത്തെ വിവാഹവാർഷികത്തിനു വേണ്ടിഉപചാരപൂർവ്വം മാനേജിംഗ്ഡയറക്ടറെ ക്ഷണിക്കാൻ ഞങ്ങൾ രണ്ടുപേരും കൂടിയാണു പോയത്. വളരെ ഔചിത്യബോധത്തോടെ എം. ഡി. യും ശ്രീമതിയും ഞങ്ങളെ സ്വീകരിച്ചിരുത്തി.

തണുപ്പിച്ച മോസംബിനീർ തന്ന് സൽക്കരിക്കുമ്പോൾ എം. ഡി. തമാശയായി പറഞ്ഞു:

യൂ ആർ ഡിസ്കാർഡിംഗ് യുവർ വൈസസ് വൺ ബൈ വൺ...

സ്വഭാവദൂഷ്യങ്ങൾ അങ്ങനെ തഴഞ്ഞുകളയാനുള്ളതല്ലെന്നാണദ്ദേഹം അർത്ഥമാക്കിയതെന്നു തോന്നി.

ഓക്കെ ഗേൾസ്...ലെററസ് ടാക്ക് സം...എം. ഡി. നയത്തിൽ, എന്നേയും അദ്ദേഹത്തിന്റെ ഭാര്യയേയും സംഭാഷണത്തിന്റെ പരിധിയിൽ നിന്നൊഴിവാക്കി. എന്റെ ഉള്ളിന്റെയുള്ളിൽ എവിടെയോ സ്ത്രൈണമായ കുതൂഹലം തലപൊക്കുന്നത് ഞാനറിഞ്ഞു. എന്തോ സംഭവിക്കാൻ പോകുന്നതിന്റെ സൂചനകൾ.

പുതിയതായി മാർക്കററിലിറങ്ങിയ കുക്കിങ് റേഞ്ചിനെക്കുറിച്ച് സംസാരിക്കുമ്പോഴും എന്റെ ശ്രദ്ധയത്രയും ആണുങ്ങൾ സംസാരിച്ചിരിക്കുന്നിടത്തായിരുന്നു.

സംസാരിക്കുന്നതത്രയും എം. ഡി. തന്നെ. മറേറയാൾ ബോധിവൃക്ഷച്ചുവട്ടിലിരിക്കുന്ന ബുദ്ധനെപ്പോലെ എല്ലാവികാരങ്ങളേയും ഒരു പുഞ്ചിരിയുടെ നേർമ്മയിൽ ഒളിച്ചുവച്ചുകൊണ്ട് ശ്രദ്ധിച്ചുകേൾക്കുന്നു. മാർക്കററിംഗ് സർവേ, അഡ്വർടൈസ്മെന്റ്കാംപേയ്ൻ, ഇൻഫ്രാസ്ട്രക്ചറൽ കൺസ്ട്രേയ്ന്റ്സ് അങ്ങനെ ഒട്ടേറെവാക്കുകളുടെ ആവർത്തനം...

മടങ്ങുമ്പോൾ അദ്ദേഹം വളരെ മെല്ലെയാണ് കാറോടിച്ചിരുന്നത്. ആ ധൃതിയില്ലായ്മ മനസ്സ് പ്രക്ഷുബ്ധമാവുമ്പോൾ അണിയുന്ന കവചമാണ്.

എന്തായിരുന്നു എം. ഡി. യുടെ നർമ്മസല്ലാപം?

ഒച്ചയിൽ ആകാവുന്നത്ര സാധാരണത്വം വരുത്തിക്കൊണ്ട് ചോദിച്ചു.

കാർ ക്രോസിംഗിലെത്തിയപ്പോൾ മഞ്ഞവെളിച്ചം ചുവന്ന വെളിച്ചത്തിനു വഴിമാറിക്കൊടുക്കുന്നു. ആ അർദ്ധനിമിഷത്തിൽ റോഡ് മുറിച്ച് കടക്കണോ, അതോ പച്ചവെളിച്ചം തെളിയുന്നതുവരെ കാത്തുനിൽക്കണോ എന്നദ്ദേഹം ഒരു നിമിഷം ചിന്തിച്ചുവെന്നു തോന്നുന്നു. അവസാനം ക്ഷമയോടെ കാത്തുനിൽക്കാനാണ് തീർച്ചയാക്കിയത്. വിലങ്ങനെയുള്ള റോഡിലൂടെ വാഹനനിര നീങ്ങുന്നത് നോക്കിക്കൊണ്ട് ഞാനെന്റെ ചോദ്യത്തിനുത്തരം പ്രതീക്ഷിച്ചുകൊണ്ട് വെറുതെയിരുന്നു. ചുവന്ന വെളിച്ചം കെട്ടു. മഞ്ഞവെളിച്ചം പതുക്കെ പച്ചയ്ക്ക് വഴിമാറി. റോഡ് മുറിച്ച് അപ്പുറത്തേക്കു കടന്നപ്പോൾ അദ്ദേഹം സംസാരിക്കാൻ തുടങ്ങി.

എം. ഡി. സംസാരിച്ചിരുന്നത് കമ്പനിയുടെ പ്രശ്നങ്ങളാണ്. കഴിഞ്ഞ ഏതാനും മാസങ്ങളായി തളർച്ചയില്ലെങ്കിലും വളർച്ച തീരെയില്ലെന്ന് അദ്ദേഹം ഊന്നിപ്പറഞ്ഞു. സീനിയർ മാർക്കററിങ് മാനേജരായ എനിക്കൊക്കാര്യം അറിയാവുന്നതാണ്. എം. ഡി. അക്കാര്യം എടുത്തുപറഞ്ഞുവെന്നതിനർത്ഥം എന്റെ കഴിവിൽ അദ്ദേഹത്തിന്റെ വിശ്വാസത്തിനിളക്കം തട്ടുന്നു എന്നാണ്. ഇത്തരം സന്ദർഭങ്ങളിൽ, കമ്പനികൾ അവലംബിക്കുന്ന മാർഗ്ഗം രണ്ടാണ്. ഒന്ന് രാജിവയ്ക്കാൻ ആവശ്യപ്പെടുക. ജൂനിയർ ലെവലിൽ അതാണ് ചെയ്യാറ്. രണ്ടു ദശകത്തിലേറെ കമ്പനിയിൽ ചെലവിട്ട്, അതിന്റെ പടിപടിയായുള്ള ഉയർച്ചയ്ക്ക് കാര്യമായ സംഭാവന ചെയ്ത ആളെന്ന നിലയ്ക്ക് എനിക്ക് ഗോൾഡൻ ഹാൻഡ്ഷേക്ക് തരാൻ കമ്പനി തയ്യാറാണ്. എന്താണീ സുവർണ്ണഹസ്തദാനമെന്നോ? സേവനങ്ങളെ മാനിച്ച് നല്ലൊരു തുക—ഏതാനും ലക്ഷങ്ങളാവാം—തന്ന് നിറപ്പകിട്ടാർന്ന ഒരു യാത്രയയപ്പും നൽകി കസാല കാലിയാക്കാൻ പറയുക...

വളരെക്കാലത്തിനുശേഷമാണ് ഇത്രയധികം വാക്കുകൾ ഒന്നിച്ചുപയോഗിക്കുന്നത്. മററാരെയോകുറിച്ച് പറയുന്ന ഒരു ന്യൂഭാവമുണ്ടായിരുന്നു ആ സ്വരത്തിന്. വീട്ടിലേക്കുള്ള ഗേററിലേക്ക് കാർ തിരിയുമ്പോൾ അദ്ദേഹം ആരാഞ്ഞു:

ആർ യൂ സാററിസ്ഫൈഡ്?

തനിക്കിനി എന്തെങ്കിലും സംശയമുണ്ടോ എന്നോ, ഈ സ്ഥിതിവിശേഷത്തിൽകൊണ്ടുചെന്നെത്തിച്ചതിൽ തൃപ്തിയായോ എന്നോ എന്താണദ്ദേഹം അർത്ഥമാക്കിയതെന്നു വ്യക്തമല്ല. അദ്ദേഹം വീണ്ടും സിംബലുകളിലൂടെ സംസാരിക്കാൻ തുടങ്ങിക്കഴിഞ്ഞു.

ഇന്നലെയായിരുന്നു പത്താംവാർഷികം. പതിവിനു വിരുദ്ധമായി ധാരാളം ആളുകൾ പങ്കെടുത്തു. സത്യനാരായണ പൂജയോടെആരംഭിച്ച ചടങ്ങുകൾ ഒന്നരമണിക്കൂറിലേറെ നീണ്ടുനിന്ന ഭജനയോടെ അവസാനിച്ചു. പതിവുള്ള ഡ്രിങ്ക്സോ, ഡിന്നറോ ഉണ്ടായില്ല. പൂജയുടെ പ്രസാദവുംമധുരപലഹാരങ്ങളും വിതരണംചെയ്തു.

കിടപ്പറയിലെത്തിയ അദ്ദേഹം മറെറാരു പതിവുകൂടി തെററിച്ചു. അദ്ദേഹം സിഗററു കൊളുത്തിയില്ല. അതുകൊണ്ടു തന്നെ, അത് കുത്തിക്കെടുത്തിയതുമില്ല. തിരസ്കാരത്തിന്റെ ലിസ്റ്റിൽ അദ്ദേഹം എണ്ണം കൂട്ടുകയാണ്...

അടുത്ത വാർഷികത്തിന് അദ്ദേഹത്തിന് തിരസ്കരിക്കാനായി എന്താണുള്ളത്?

ഈ ഞാനൊഴിച്ച്?

കത്ത് വളരെയധികം നീണ്ടു. നിറുത്തട്ടെ.

സസ്നേഹം

വത്സല.

(അവസാനിച്ചു)



# നോവൽ

## നാല്പത്തൊമ്പത്

## സാറാ തോമസ്

**കാ**ലുകൾ അറിയാതെ ഉറച്ചുനിന്നുപോയി. മരണത്തെ മുൻപിൽ കണ്ടുള്ള പിടച്ചിൽ!

ജീവൻ അപകടത്തിലാകുന്ന ഈയവസരത്തിൽപ്പോലും ഡോക്ടർ എന്ന നിലയിൽ തന്റെ കഴിവ് പ്രയോജനപ്പെടുത്താൻ കഴിഞ്ഞില്ലെങ്കിൽ—

ആരൊക്കെയോ അടക്കം പറയുന്ന ശബ്ദം!

''മിണ്ടാതെ കെടന്നോ—കണ്ട പെലയനെ ഒക്കെ...''

കാതുകളിൽ തീയുള്ളകൾ പതിച്ചതുപോലെ വല്യ തിരുമേനിയുടെ അട്ടഹാസം. അടിമുടി വിറകൊള്ളുകയായിരുന്നു. എന്തൊക്കെയോ തകർക്കാനുള്ള ആവേശം മനസ്സിൽ ഒരു കൊടുങ്കാററുപോലെയുഴറിയടിക്കുകയാണ്.

''നിങ്ങൾ വേഗം പുറത്തേക്ക് പോകൂ. എനിക്ക് കൊട്ടിയമ്പലം അടച്ചു കുററിയിടണം.''

സ്വബോധമില്ലാത്തവനെപ്പോലെ പുറത്തേക്ക് ഓടുകയായിരുന്നു.

''ഡോക്ടറെന്നുംപറഞ്ഞ് ഇല്ലത്തു കയറി തീണ്ടാൻ കണ്ട നേരം—ഇനി പുണ്യാഹം തളിക്കണ്ടേ! മററുള്ളവനു ജോലിയായി.''

വയസ്സൻ പിറുപിറുത്തുകൊണ്ടു തനിക്കുപിറകെ നട കൊട്ടിയടച്ചത് മുഴുവനും കേട്ടില്ല.

ഓടിയും നടന്നും എങ്ങനെയാണു തിരിച്ചെത്തിയതെന്ന് അറിഞ്ഞുകൂടാ. കട്ടിലിൽവന്നു വീണപ്പോഴേക്ക് സർവ്വാംഗം വിയർപ്പിൽ കുളിച്ചിരുന്നു. വയ്യ—തന്റെ വ്യക്തിബോധം നിഷ്കരുണം അവഹേളിക്കപ്പെടുന്നത് നിസ്സംഗതയോടെ നോക്കിനിൽക്കാൻ തനിക്കിനി സാദ്ധ്യമല്ല. ഈ ചുററുപാടുകളിൽനിന്ന് ഓടി രക്ഷപ്പെട്ടില്ലെങ്കിൽ താൻ തകർന്നുപോകും. അകലെയെങ്ങോ പാടത്തുനിന്നും പ്രാകൃതഗാനത്തിന്റെ അലകൾ!

കാവൽമാടത്ത് തന്റെ പ്രേയസിയെ കാത്ത് മധുരസ്വപ്നങ്ങളുമായി ഉണർന്നുകിടക്കുന്ന ഏതോ പെലയന്റെ ഹർഷോന്മാദം! അറിവിന്റെ ദാഹജലം രുചിച്ചിട്ടില്ലാത്ത അവൻ തന്നെക്കാൾ എത്രയോ ഭാഗ്യവാൻ! അമൃതെന്നു കരുതിയത് വിഷമായിത്തീർന്നിരിക്കുന്നു. തന്റെ പഠിപ്പും അറിവും വൈദഗ്ധ്യവും ഒന്നും പ്രയോജനപ്പെടുത്താൻ കഴിഞ്ഞില്ലെങ്കിൽ! ഒന്നുമില്ലെങ്കിലും ഇത്രയൊക്കെയായിട്ടും മനുഷ്യൻ എന്നുള്ള അംഗീകാരംപോലും നിഷേധിക്കപ്പെട്ടാൽ! പ്രതീക്ഷകളുടെ ശവപ്പറമ്പിലാണു താൻ നിൽക്കുന്നത്. ഈ തമസ്സിൽനിന്നും എത്രയും വേഗം ഓടിയകലേണ്ടിയിരിക്കുന്നു. കുഞ്ഞപ്പി പറഞ്ഞത് ഓർത്തുപോയി.

''നിന്റെ നാട്, ആൾക്കാര്, എന്നൊക്കെയുള്ള ഈ ആവേശമുണ്ടല്ലോ അതൊക്കെ ശുദ്ധ അസംബന്ധമെന്ന് താനേ മനസ്സിലായിക്കൊള്ളും. നിന്റെ സേവനം കിട്ടാതെ അവിടെ ആർക്കും ഒന്നും സംഭവിക്കാൻ പോകുന്നില്ല. നീ ചെല്ലാൻ അവിടെ ആരും ഒട്ട് കാത്തിരിക്കുന്നുമില്ല. എന്തൊക്കെയായാലും നീ അവർക്ക് പഴയ കുഞ്ഞിക്കണ്ണൻതന്നെ. ആരൊക്കെയോ നിന്നെ പറഞ്ഞു പിരികേററി എന്നു വച്ച്—ബുദ്ധിപരമായി ചിന്തിക്കാൻ പഠിക്കണം. മനുഷ്യരെപ്പോലെ ജീവിക്കണമെങ്കിൽ നമ്മെപ്പോലെയുള്ളവർക്ക് പട്ടണംതന്നെ നല്ലത്. ഒരു ചെറിയ മുഖംമൂടി എപ്പോഴും വേണമെന്നേയുള്ളൂ. അപ്പോൾ നമ്മൾ നാലുപേരിൽ ഒരാൾ.''

അവന്റെ സിദ്ധാന്തം ശരിയായിരിക്കാം, തെററായിരിക്കാം, തനിക്കു തീർച്ച അറിഞ്ഞുകൂടാ. ഏതായാലും ഒരു കാര്യം മനസ്സിൽ ഉറച്ചു കഴിഞ്ഞിരിക്കുന്നു. ഇനിയും ഈ നാട്ടിൽ കഴിഞ്ഞുകൂടുക സാദ്ധ്യമല്ല.

പിറേറദിവസം രാവിലേതന്നെ തലസ്ഥാനത്തേക്കു പോകാൻ തയ്യാറെടുത്തു കഴിഞ്ഞു. പെട്ടിയൊതുക്കി പൂട്ടിക്കൊണ്ടു നിന്നപ്പോഴാണ് പൊത്തൻ ചിയന്തന്റെ കൂടെ കുട്ടൻപിള്ളയുടെ വരവ്.

''കേട്ട സഹിക്കുല അങ്ങത്തെ. ഇന്നലെ നേരംവെളുപ്പിച്ചില്ല. കൊച്ചു പുറത്തു വരാതെതന്നെ തള്ള കഴിഞ്ഞുപോയി.''

ആ വർത്തമാനത്തിൽ ഒരു പ്രതികരണവും ഉണ്ടാകാഞ്ഞതിൽ അതിശയം തോന്നി.

മനസ്സിൽ ഒരുതരം മരവിപ്പായിരുന്നു.

''വലിയ തിരുമേനിക്കു സന്തോഷമായിക്കാണണം. ദുഷ്ടൻ! അകത്തമ്മയുടെ വീട്ടുകാരെക്കൊണ്ട് ഒരു ഗുണവുമില്ലെന്നു വലിയ കിറുകിറുപ്പായിരുന്നു. ഇനിയും പുതിയൊരു വേളിയാകാമല്ലോ.''

അത്രയും കേട്ടിട്ടും താൻ ഒന്നും മിണ്ടാത്തതുകൊണ്ടാവണം തന്റെ ശ്രദ്ധ ആകർഷിക്കാൻ കുട്ടൻപിള്ള സ്വന്തം അഭിപ്രായംകൂടെ വിശദീകരിച്ചു.

''ഇന്നു രാവിലെ ഈ വിശേഷം കേട്ടപ്പോഴേ ഞാൻ പറഞ്ഞതെന്തെന്നോ? അന്നേരം അങ്ങുന്ന് അവിടെ ഉണ്ടായിരുന്നെങ്കിൽ നിമിഷനേരംകൊണ്ട് കൊച്ചിനേയും തള്ളയേയും കേടുകൂടാതെ രണ്ടാക്കിയേനേ എന്ന്. ഇന്നലെ ചായക്കടയിലും ആ കാര്യം ഓരോരുത്തര് പറയുന്നായിരുന്നു. ഇനിയില്ല.''

''കുട്ടൻപിള്ള ഒന്നു നിറുത്തുമോ? ഞാൻ പോകാനുള്ള തിടുക്കത്തിലാണ്.''

വീടു പൂട്ടി താക്കോൽ ഏല്പിച്ചപ്പോഴും എന്തു സംഭവിച്ചുവെന്നു പിടികിട്ടാതെ നോക്കിനിന്ന കുട്ടൻപിള്ളയോട് ഒരു വിശദീകരണത്തിന് ഒരുമ്പെട്ടില്ല. ബസ്സ്റ്റാൻഡിൽവച്ച് തന്നോടൊപ്പം പെട്ടിയുമായിവന്ന പൊത്തൻ ചിയാന്തനോടു മാത്രം മനസ്സുതുറന്നു പറഞ്ഞു. തന്നെ താനായി മാത്രം സ്നേഹിച്ച് ആദരിച്ച ഏക വ്യക്തി. ആദ്യം അവനു പിടികിട്ടിയില്ല. തൊണ്ണുകാട്ടി ചിരിച്ചുകൊണ്ടു നിന്നതേയുള്ളൂ. താൻ തിരിച്ചുവരില്ലെന്നു മനസ്സിലായപ്പോൾ അവന്റെ മുഖം വിളർത്തു. കൈയിൽ വച്ചുകൊടുത്ത പത്തുരൂപ നോട്ട് ചുരുട്ടിപ്പിടിച്ചു നഷ്ടബോധത്തോടെ വിതുമ്പിനിന്ന അവന്റെ രൂപംപോലും മനസ്സിൽനിന്നും എത്ര വേഗമാണു മാഞ്ഞത്! ഇല്ല, ഒരു കാരണവശാലും തന്റെ ഗ്രാമത്തിലേക്കു മടങ്ങാൻ ഇനി ഉദ്ദേശിക്കുന്നില്ല.

ഇനിയെന്ത് എന്നുള്ള ചിന്തയുമായി തമ്പാനൂർ ഹോട്ടൽ മുറിയിൽ അന്നുമുഴുവനും കഴിച്ചുകൂട്ടിയ താൻ കേരളത്തിന്റെ തലസ്ഥാനത്തെ ഈ എണ്ണപ്പെട്ട മെഡിക്കൽ സ്ഥാപനത്തിൽ പോസ്റ്റ് ഗ്രാഡ്വേററായി എത്തിയതും തികച്ചും ഓക്കാപ്പുറത്താണ്.

തന്റെ പ്രശ്നവുമായി ആദ്യം സമീപിച്ചത് ഹെൽത്ത് സർവീസ് ഡയറക്ടറെ തന്നെ ആയിരുന്നു. തികച്ചും അനുഭാവരഹിതമായ പ്രതികരണമായിരുന്നു.

''നിങ്ങളുടെയൊക്കെ പെഴ്സനൽ പ്രോബ്ലം തീർക്കേണ്ടത് എന്റെ ചുമതലയാണോ? ഒന്നാമത് നിങ്ങൾ സ്വയം ആവശ്യപ്പെട്ടുപോയ സ്ഥലമല്ലേ? അവിടെ നിങ്ങൾക്ക് അഡ്ജസ്ററുചെയ്യാൻ കഴിഞ്ഞില്ലെങ്കിൽ? ഏതായാലും മൂന്നു വഷം കഴിയട്ടെ. അപ്പോൾ ജനറൽ ട്രാൻസ്ഫറിനൊപ്പം മാററംതരാൻ നോക്കാം.'' ഡി. എച്ച്. എസിന്റെ ഓഫീസിൽനിന്നും ഇറങ്ങി നേരെ മെഡിക്കൽകോളേജിലേക്കാണ് ബസ് കയറിയത്. ജമാലിനെ കാണണം. വീർപ്പുമുട്ടുന്ന തന്റെ മനസ്സ് അവനോടു മാത്രമേ തുറന്നുകാട്ടാനാവുള്ളൂ. ദാഹജലംപോലെ ഒരിററു സാന്ത്വനം തനിക്ക് അത്യാവശ്യമായിത്തീർന്നിരിക്കയാണ്. മനസ്സിന്റെ സമനിലപോലും ബുദ്ധിയുടെ പിടിയിൽനിന്നു കുതറിമാറുന്നതുപോലെ. ജമാലിനുമാത്രമേ തന്നെ സഹായിക്കാനാവുള്ളൂ.

ഹോസ്റ്റലിലെത്തിയപ്പോൾ ജമാലിന്റെ മുറി പൂട്ടിക്കിടക്കുന്നു. ഇനി ഊണുസമയത്തു നോക്കിയാൽമതി. അവൻ വരുന്നതുവരെ മററാരോടും കൊച്ചുവർത്തമാനം പറഞ്ഞ് ഹോസ്ററലിൽ കഴിച്ചുകൂട്ടാൻ തോന്നിയില്ല. വേഗം പുറത്തിറങ്ങി. കാലുകൾ യാന്ത്രികമായി കോളേജിലേക്കു തിരിഞ്ഞു. പഴയ താവളങ്ങളിൽ ചുററിക്കറങ്ങുമ്പോൾ വിങ്ങുന്ന മനസ്സിന് അല്പമൊരാശ്വാസം ലഭിച്ചേക്കാം. റോഡിൽ വൈകുന്നേരത്തെ ആശുപത്രി സന്ദർശകരുടെ തിരക്ക്. അവരുടെ കൂട്ടത്തിൽ അലിഞ്ഞു മുന്നോട്ടു നീങ്ങി. എസ്. എം. ടി. യുടെ വളവു കഴിഞ്ഞപ്പോൾ മരച്ചില്ലകളിൽ തട്ടി വരുന്ന കടൽക്കാററ്. മനസ്സിൽ തെല്ലൊരാശ്വാസം.

കോളേജ് കോമ്പൗണ്ടിന്റെ വടക്കു പടിഞ്ഞാറേ മതിലിൽ കടൽക്കാററേററ് എത്ര നേരമിരുന്നു എന്നറിഞ്ഞുകൂട. കാററത്ത് മനസ്സിൽ ചുഴികളും മലരികളും സൃഷ്ടിച്ച വൻതിരകൾ കുറച്ചൊന്നു ശാന്തമായി. ജമാൽ പറയാറുള്ളതുപോലെ ഈ സ്ഥലത്തിന് എന്തോ മാന്ത്രികശക്തിയുണ്ട്; ചെറുപ്പക്കാരുടെ മനസ്സിലെ കൊടുങ്കാററുകളെയടക്കാൻ!

നേരം നല്ലവണ്ണം ഇരുട്ടിയിരുന്നു. പത്തു ക്കെ എണീററു മുമ്പിൽ ദൂരെയായി ലേഡീസ് ഹോസ്റ്റലിലെ തെളിഞ്ഞു കത്തുന്ന വിളക്കുകൾ. ഏതോ പിക്ച്ചർ പോസ്ററ് കാർഡിലെപ്പോലെ. പെട്ടെന്ന് സാവിത്രിയെക്കുറിച്ച് ഓർത്തു. വെളുത്തു നേർത്ത മുഖത്ത് നക്ഷത്രങ്ങളുടെ തിളക്കമുള്ള അഞ്ജനക്കണ്ണുകൾ! ഹോസ്റ്റലിലെ ഏതു മുറിയിലാണോ? സർജറിയുടേയോ മെഡിസിന്റെയോ ഏതെങ്കിലും കുററൻ പുസ്തകവുമായി മല്ലിടുകയാവും. മനസ്സിന്റെ ഉള്ളറകളിൽ ഒരു പഴകിദ്രവിച്ച ഓർമ്മയായെങ്കിലും തന്നെ അവളോർമ്മിക്കുന്നുണ്ടാവില്ലേ എന്തോ. അങ്ങനെ മനസ്സിൽ കാണുന്നതുതന്നെ വിഡ്ഢിത്തമല്ലേ? പഠിപ്പുമുടക്കിക്കഴിഞ്ഞ് തിരിച്ചു കോളേജിൽ വന്നശേഷം ഒരിക്കൽപ്പോലും തനിക്കു നല്ല മുഖം തന്നിട്ടില്ലല്ലോ. മനസ്സിന്റെ വ്യാമോഹങ്ങൾ എത്ര വിചിത്രം! എങ്കിലും താൻ ഇപ്പോൾ ഏററവും കൂടുതൽ വാഞ്ഛിക്കുന്നത് സാവിത്രിയെ ഒന്നു കാണാൻ മാത്രമാണെന്നുള്ളത് ഓർത്തുപോയി.

ഏതാനും വാരകൾ നടന്നാൽ എത്താവുന്നതേയുള്ളൂ. ഹോസ്റ്റൽ ബോയിയോട് വേണ്ട വിവരവും പറഞ്ഞയക്കേണ്ട താമസംമാത്രം. മനസ്സിൽ എവിടെയോ ചെമ്പകപ്പൂക്കളുടെ സുഗന്ധം! കോണിപ്പടികളുടെ മുകളിൽ സവിത്രി. വർഷങ്ങളുടെ വിടവ് ഇല്ല, ഒന്നും ഇല്ല. തന്നെ സാകൂതം നോക്കിക്കാണുന്ന അഞ്ജനക്കണ്ണുകളിൽ തിരിച്ചറിവിന്റെ തിളക്കം. ചുണ്ടുകളിൽ സൗഹൃദത്തിന്റെ പുഞ്ചിരി. സാവിത്രി! അതെ, തന്റെ ഓർമ്മകളിൽ ചെമ്പകപ്പൂക്കളുടെ സുഗന്ധം പരത്തുന്ന സാവിത്രി! ഓഹ്! എന്തൊക്കെ ചിന്തിച്ചുപോവുകയാണ്. അവൾ തന്നെ കാണാൻ കൂട്ടാക്കാതിരിക്കാനല്ലേ കൂടുതൽ സാദ്ധ്യത. നിമിഷങ്ങളോളം മനസ്സിൽ താലോലിച്ച മോഹത്തിന്റെ പക്ഷി പറന്നുകഴിഞ്ഞിരുന്നു. കാലുകൾ നീട്ടിവച്ചു നടന്നു. പരിക്ഷീണമായ മനസ്സുമായി ജമാൽ ഇപ്പോൾ ഹോസ്റ്റലിൽ എത്തിയിട്ടുണ്ടാവും!

കാൻറീന്റെ താഴെക്കൂടെ ഹോസ്റ്റലിലേക്കുള്ള കുറുക്കുവഴി നടന്നു. നമ്പർ 9 സി ക്വാർട്ടറിന്റെ മുൻപിൽ കണ്ട തെരുവിളക്കിന്റെ പ്രകാശത്തിൽ വെളുക്കെയുള്ള പുഞ്ചിരി.

''നീയിവിടെ?'' ചോദിച്ചതിങ്ങനെയാണ്.

''ഞാൻ പിന്നെ എവിടെ പോകാനാ? ഇവിടെ അനാട്ടമി ട്യൂട്ടറായി ജോയിൻ ചെയ്തത് നീയറിഞ്ഞില്ല, അല്ലേ? ആട്ടെ, നീയെങ്ങുനിന്നും പൊട്ടിവീണു? ഇപ്പോ ഞാനതാണ് അമ്പരക്കുന്നത്?''

ഹോസ്റ്റലിൽപോകുന്ന വഴിയാണ്. അവനോട് ഒന്നും വിശദീകരിക്കണമെന്നു തോന്നിയില്ല.

അവൻ ലോഹ്യത്തോടെ തോളിൽ വച്ചുപറഞ്ഞു:

''അപ്പോ വീട്ടിൽ കയറിയിട്ടു പോകാം. അകത്തേക്ക്‌വാ, ഇതാണ്‌എന്റെവീട്.''

''നിന്റെ വീടോ?'' അതൊരതിശയമായിരുന്നു.

''ആ, നീയെന്തു കരുതി. വീടുമാത്രമല്ല. വീട്ടുകാരിയുമൊക്കെയായി.''

അവന്റെ മുഖത്ത് ഒരു നേതാവിന്റെ സംതൃപ്തി.

ചാരിക്കിടന്ന കതക് അവൻ മെല്ലെ തുറന്നു. ട്യൂബ്‌ലൈററിന്റെ നീലവെളിച്ചത്തിൽക്കുളിച്ച സ്വീകരണമുറി—ജനലുകളിലും വാതിലുകളിലും കർട്ടനുകൾ. കുഷ്യനിട്ട് അലങ്കരിച്ച ചൂരൽക്കസേരകൾ. ടീപ്പോയയിൽ അന്നു പറിച്ചുവച്ച ലില്ലിപ്പൂക്കൾ. ഒരു സ്ത്രീയുടെ കരവിരുതുകൾ വിളിച്ചുപറയുന്ന അലങ്കാരങ്ങൾ. ഭാഗ്യവാൻ! മനസ്സിൽ ഓർത്തുപോയി.

''നീയിരിക്ക്''—വിശേഷങ്ങൾ ഒക്കെ കേൾക്കട്ടെ. ആദ്യം എന്റെ വാമഭാഗത്തെ പരിചയപ്പെടുത്തട്ടെ. ദേവകി... ദേവകീ?''

കർട്ടന്റെ മറവിൽനിന്നു ദേവകി. വെളുത്തു ചുമന്ന്—തങ്ങളുടെകൂട്ടത്തിൽ ഇത്തരം ഒരു പെൺകുട്ടിയോ?മനസ്സിൽ അതിശയം പടരുന്നതിനു മുമ്പുതന്നെ അയാൾ ഭാര്യയെ പരിചയപ്പെടുത്തുകയായി.

''ഇയാൾ എന്റെ ക്ലാസ്മേററ്. ഡോക്ടർ കുഞ്ഞിക്കണ്ണൻ നമ്പ്യാർ!''

കണ്ണുകൾ തള്ളിപ്പോയി. ആളെ വിഡ്ഢിയാക്കാനാണ് ഇവൻ ഈ അബദ്ധം എഴുന്നെള്ളിക്കുന്നത്? തമാശ കുറെ കൂടിപ്പോകുന്നു. പ്രതിഷേധിക്കാനാണ് ആദ്യം തോന്നിയത്. അവന്റെ കണ്ണുകളിലെ അർത്ഥംവച്ചുള്ള നോട്ടം കണ്ടപ്പോൾ തോന്നി. അവൻ പറയാറുള്ളതുപോലെ അവന്റെ പ്രവൃത്തികളിലെ ഉദ്ദേശ്യം തനിക്കറിഞ്ഞുകൂടല്ലോ.

''ആട്ടെ ദേവൂ, വേഗം ഒരു കപ്പ ചായ കൊണ്ടുവാ. കഴിക്കാനുംകൂടി എന്തെങ്കിലും എടുത്തോ. ഇവനെ വളരെ നാളുകൾകൂടി കൈയിൽ കിട്ടിയിരിക്കയാണ്.''

അവൾ പോയിക്കഴിഞ്ഞപ്പോൾ കുഞ്ഞിക്കണ്ണൻ ചിരിച്ചു.

''നിന്നെനമ്പ്യാരാക്കിയത് എന്താണെന്നല്ലേ. കല്യാണം കഴിച്ചപ്പോൾ അവൾ ഒരു കണ്ടിഷനേ ആവശ്യപ്പെട്ടുള്ളൂ.''

''നിങ്ങളുടെ ജാതിക്കാർക്ക് വച്ചുവിളമ്പാൻ എന്നോടു പറഞ്ഞേക്കരുതെന്ന്. അതുകൊണ്ട് തൽക്കാലം ഇവിടെ വരുന്നവരെല്ലാം നായരും നമ്പ്യാരും ഒക്കെയാണ്. കുറച്ചു പഴകുന്നതുവരെ അവളുടെ ഡിമാൻറ്സ് വകവച്ചുകൊടുത്തേക്കാമെന്നുവച്ചു. നമുക്കു വേണമെന്നുള്ളത് നേടണമെന്നുണ്ടെങ്കിൽ കുറച്ചൊക്കെ അഡ്ജസ്ററ് ചെയ്യണ്ടേ? അതാണ് ജീവിതം. ആട്ടെ, ഞാൻ ആരെ വിവാഹം കഴിച്ചുന്നാ നിന്റെ വിചാരം. കണ്ടിട്ട് നിനക്കു മനസ്സിലായില്ലേ. നല്ല കിരിയാത്തുനായരാണ്. ഓ നായന്മാരിലുള്ള വകഭേദത്തെക്കുറിച്ച് നിനക്ക് എന്തറിയാം? ആളെ പറഞ്ഞാൽ നിനക്ക് ഉടനെ പിടികിട്ടും. നമ്മുടെ ലിഫ്ററ് അററൻഡർ കുട്ടൻപിള്ളയെ നീ മറക്കാനിടയില്ലല്ലോ. അയാളുടെ മൂത്തമകളാണ്. പണ്ട് അയാളെയും എന്നെയും എപ്പോഴും ഒന്നിച്ചു കണ്ടിട്ട് നീ വിവരം ചോദിച്ചത് ഓർമ്മയുണ്ടോ?''

''അപ്പോൾ ഒരു പ്രേമവിവാഹം ആയിരുന്നു, ഇല്ലേ?''

കുഞ്ഞപ്പി ഉച്ചത്തിൽ ചിരിച്ചു.

(തുടരും)

# ഡോ: കെ. രാഘവൻപിള്ള

## മൂന്ന്

**അ**പ്പുക്കിളിയുടെ കൊഞ്ചതന്നെ നോവലിസ്ററ് തേടിപ്പോകുന്ന ഭൂതകാലത്തിന്റെ പ്രതീകമാണ്. വാക്കുകളിലൂടെ ഉരുത്തിരിച്ച് ഉച്ചരിക്കാനാവാത്ത കേവലമായ ശബ്ദോച്ചാരണത്തിന്റെ പരിണാമഘട്ടത്തിന്റെ പ്രതീകമാണത്. വികസിച്ച ബുദ്ധിയുടെയും വിലസുന്ന വാക്കുകളുടെയും അസത്യവും ആത്മാർത്ഥതയില്ലായ്മയും ഇനിയും വന്നുചേർന്നിട്ടില്ലാത്ത കാലം. അവിടെ അകൃത്രിമമായ സ്നേഹമുണ്ട്. വർത്തമാനകാലത്തെ നിഷേധിക്കുന്ന നോവലിസ്ററുകൾ പലപ്പോഴും ആത്മാർത്ഥതയുള്ള ഭൂതകാലത്തെ ഇത്തരം പ്രതീകങ്ങളിൽക്കൂടി സൃഷ്ടിക്കാറുണ്ട്. കാക്കനാടന്റെ 'ഏഴാംമുദ്ര'യിൽ ജോണി എന്ന ഒരു കൊഞ്ചക്കാരനുണ്ട്. ഒരു പ്രതീകമെന്ന നിലയിൽ ജോണിയെ വളർത്താൻ നോവലിസ്ററു മിനക്കെട്ടിട്ടില്ലെങ്കിലും, ധർമ്മഭ്രംശത്തിന്റെ ഒരന്തരീക്ഷത്തിൽ, ഉച്ചത്തിലുള്ള പ്രാർത്ഥനകളുടെയും, ഉറക്കുകളുള്ള പാപത്തിന്റെയും ഒരു ലോകത്തിൽ അവന്റെ കൊഞ്ച അർത്ഥവത്താണ്. എൻ. എൻ. പിള്ളയുടെ 'വിഷമവൃത്ത'ത്തിലാണെന്നു തോന്നുന്നു ഒരപ്പുവുണ്ട്. അസത്യം കൊടികുത്തിവാഴുന്ന ഒരു കുടുംബത്തിലെ സ്നേഹസമ്പന്നനും സത്യസന്ധനുമായ കൊഞ്ചക്കാരൻ. ഇതുപോലെ ബുദ്ധിവിലാസത്തിന്റെയും ഭാഷാഭാഗ്യത്തിന്റെയും വർത്തമാനകാലത്തിൽനിന്ന് ഏറെ പിറകോട്ടുപോയി നിയാൻഡർതാൾ മനുഷ്യന്റെ കാലത്തെത്തി, മനുഷ്യന്റെ വേലത്തരങ്ങളെ പരിഹസിക്കുന്നൊരു നോവലിസ്റ്റാണ് ഇംഗ്ലീഷുകാരനായ വില്യം ഗോൾഡിങ്. 'പിൻതുടർച്ചക്കാർ' (Inheritors) എന്ന നോവലിൽ നിയാൻഡർതാൾ ജീവി, ഹോമോസേപിയൻ എന്ന മനുഷ്യന്റെ വല്യപ്പൂപ്പൻ, വാക്കും ബുദ്ധിയും കൊണ്ട് കാട്ടിക്കൂട്ടുന്ന കോപ്രായങ്ങളെ അന്ധാളിച്ചുനോക്കുന്നു. ഇവിടെയെല്ലാം വർത്തമാനകാലത്തിൽ വിഷണ്ണനായ നോവലിസ്ററ് ഭൂതകാലത്തിലേക്കു നോക്കുകയാണ്.

### വർത്തമാനകാലത്തെ വിടില്ല

എന്നാൽ ഭൂതകാലത്തിന്റെ എത്ര നീണ്ട പടവുകൾ ഇറങ്ങിയാലും, ആ നീണ്ട ഭൂതകാലത്തിനും വർത്തമാനകാലത്തിന്റെ മൂർത്തത കൊടുക്കുന്ന ഒരു നോവലിസ്റ്റ് നമുക്കുണ്ട്. നിത്യയുവാവായ മാർക്കണ്ഡേയനെപ്പോലെ ഭൂതകാലം ഈ നോവലിസ്റ്റിൽ കൺമുൻപിലെ വർത്തമാനകാലമായി നിൽക്കുന്നതു കാണാം. തകഴിയുടെ 'കയറി'ലെ കഥ ഒട്ടുവളരെ ഭൂതകാലത്തിന്റെ കഥയാണ്. എന്നാൽ ആ ഭൂതകാലം ഒരു കായകല്പ ചികിത്സയിൽക്കൂടി വർത്തമാനകാലമായി നിൽക്കുന്നു. നിയതനിയമങ്ങൾ അനുസരിച്ച്, അതതുകാലത്തിന്റെ വരുതിയനുസരിച്ച് ജീവിക്കുന്ന കഥാപാത്രങ്ങളാണ് കാലത്തിന്റെ ഈ മൂർത്തതയ്ക്കു കാരണം. 'കയറി'ലെ ഒരു കഥാപാത്രവും, ഒരിടത്തെ വിപ്ലവകാരിപോലും താൻ ജീവിക്കുന്ന വർത്തമാനകാലത്തെ നിഷേധിക്കുന്നില്ല. അതതുകാലത്തിന്റെ അഭിനിവേശങ്ങൾ—വസ്തു വാങ്ങുക, പെണ്ണിനെ കെട്ടുക തുടങ്ങിയവ—അക്ഷരംപ്രതി അനുസരിക്കുന്ന ഈ കഥാപാത്രങ്ങൾക്കു ദർശനവിഷാദം എന്ന സുഖക്കേട് പിടിച്ചിട്ടില്ല. അതിനാൽ അവർ വർത്തമാനകാലത്തെ നിഷേധിക്കാതെ അതിന്റെ ആജ്ഞാവാഹകരായി കഴിയുന്നു. അതിനാൽത്തന്നെ ഒരു നീണ്ട ഭൂതകാലത്തി




ലെ കഥ പറയുന്ന ഈ നോവലിൽ കാലം അനന്തത ധ്വനിപ്പിക്കാത്ത ഒരു മൂർത്തവസ്തുവായി നിലകൊള്ളുന്നു. കയറിലെ കാലം നീണ്ടതാണെങ്കിലും അനന്തമല്ല. 'ചെമ്മീനൊ'ഴിച്ച് എല്ലാ നോവലിലും, മൂർത്തവസ്തുക്കളുടെയും മൂർത്തസംഭവങ്ങളുടെയും ലോകത്തിൽനിന്ന് വഴുതിപ്പോകാതിരിക്കാൻ ശ്രദ്ധിച്ചിട്ടുള്ള തകഴി, കയറിലെ നീണ്ടകാലത്തിനും രണ്ടററത്തും വലിയ രണ്ടു കെട്ടുകൾ ഇട്ട് അതിനെ ഒരു വലിയ വർത്തമാനകാലമാക്കിയിട്ടുണ്ട്. തകഴിയുടെ നോവലുകളിലെ വർണ്ണനാമൂർത്തത (Solidity of specification–ഹെൻറി ജെയിംസ്) ഇതിനെ സഹായിക്കുന്നു. "എരുമത്രമാം ആക്കോ താമസത്തിന് കൊടുക്കാൻപോകുന്നു. വാർത്ത കേട്ടപാതി കേൾക്കാത്തപാതി കോടാന്ത്ര മൂത്താശാൻ അങ്ങോട്ടോടി"—'കയറി'ലെ ആദ്യവാക്യങ്ങളാണിവ. എരുമത്രമാം തുടങ്ങി, കേട്ടപാതി കേൾക്കാത്തപാതിയിൽക്കൂടി മൂത്താശാന്റെ ഓട്ടംവരെ മൂർത്തതയുടെ ഒരു ദൃഢതയിവിടെയുണ്ട്. അത്തരം ഒരു നോവലിൽ കാലം എത്ര നീണ്ടതാണെങ്കിലും അതിനെയും കുമ്പിൽ പിടിച്ചുകെട്ടിയിട്ടും.

ത്തിലെ ആദ്യഖണ്ഡികയിലെ അമൂർത്തത ഇവിടെ ഓർമ്മിക്കുക.

### മുന്നോട്ടുള്ള നോട്ടം

നമ്മുടെ നോവലിസ്ററുകളിൽ ചിലർ ഇങ്ങനെ വർത്തമാനകാലത്തെ അടക്കിപ്പിടിക്കുകയും, മററു ചിലർ വർത്തമാനകാലത്തെ നിഷേധിച്ച് പിറകോട്ടുപോകുകയും ചെയ്യുമ്പോൾ, 'ഏഴാംമുദ്ര'യിൽ കാക്കനാടൻ വർത്തമാനകാലത്തെ വിമർശിച്ച് നിഷേധിച്ച് അതിന്റെ ധർമ്മഭ്രംശത്തിന്റെ ഭവിഷ്യത്തായ സർവ്വനാശത്തെ കാണുന്നു. അങ്ങനെ കാലത്തിൽക്കൂടി മുന്നോട്ടുപോകുന്നു. ഈ നോവലിന്റെ ദാർശനിക സ്വഭാവവും, അതിലെ പ്രതീകസമ്പത്തും ബൈബിൾ ഭാഷയെ അനുസ്മരിപ്പിക്കുന്ന അതിന്റെ ശൈലീതാളവും എടുത്തു കാട്ടിക്കൊണ്ട് യുവ നിരൂപകനായ കെ. പി. അപ്പൻ അടുത്തകാലത്ത് കലാകൗമുദിയിൽ എഴുതിക്കണ്ടു. വർത്തമാനകാല ധർമ്മഭ്രംശത്തിന്റെ കരുത്തുററ ഒരു വിമർശമാണ് ഈ നോവൽ. അത്തരം ഒരു ധർമ്മഭ്രംശം അവശ്യം ഭാവിയായ സർവ്വ വിനാശത്തിലെത്തുമെന്ന ദർശനത്തിനുള്ള പ്രചോദനം കാക്കനാടന് ബൈബിളിൽനിന്ന് സിദ്ധിച്ചിരിക്കുന്നു. കാക്കനാടന്റെ നോവലിലെ ശക്തപ്രതീകങ്ങളായ നദിയും, കാററും എന്നും അപ്പനോടൊപ്പം കാണുവാൻ കഴിയും. എന്നാൽ ഈ സർവ്വവിനാശത്തിൽ ഒതുങ്ങി നിൽക്കുന്നു കാക്കനാടന്റെ പ്രമേയം എന്നെനിക്കു തോന്നുന്നു; സി. ജെ. തോമസിന്റെ 'ആ മനുഷ്യൻ നീതന്നെ'എന്ന നാടകത്തിലെ പ്രമേയം പാപത്തിന്റെ മരണം എന്നായതുപോലെ, ധർമ്മഭ്രംശത്തിന്റെ ഫലം സർവ്വവിനാശമായ പ്രളയം എന്നിടംവരെ മാത്രമേ കാക്കനാടൻ പോകുന്നുള്ളു.—അതിനപ്പുറത്തെ സൗവർണ്ണസൂര്യോദയത്തിന്റെ സൂചന നോവലിൽ ഏതായാലുമില്ല. നോവലിലെ ഒടുവിലത്തെ വാക്യങ്ങൾ ശ്രദ്ധിക്കുക. "എവിടെ പ്രവാചകൻ? എവിടെ വാഗ്ദത്തനാട്? നദി അവിശ്വാസത്തോടെ, പുച്ഛത്തോടെ, നിശ്ശബ്ദയായി ഒഴുകി; ഒഴുകിക്കൊണ്ടിരുന്നു." ഒരു നോവലിന്റെ അവസാനഭാഗം സർവ്വപ്രധാനമാണ്. പ്രമേയത്തിന്റെ അവ്യക്തമായ നീളൻകണ്ണികൾ നീണ്ടുനീണ്ടു പോകുന്നത് ഈ അന്ത്യവചനങ്ങളിൽക്കൂടിയാണ്. ഒരു കണക്കിനു നോക്കിയാൽ ഇത്തരത്തിലൊരു സൗവർണ്ണ ഭാവിയുടെ ചിത്രം നോവലിസ്ററ് സൂചിപ്പിക്കാത്തതിൽ അദ്ഭുതമില്ല. നോവലിന്റെ അന്തർഭാവമായ യോഗാത്മകാനുഭവം വരച്ചുകാട്ടുന്നതാണ് നോവലിസ്റ്റിന്റെ പണി; അതിനോടൊപ്പം ഒരു മതശാസ്ത്രം കൊടുക്കുന്നു' പള്ളിയുടെ പണിയാണ്' എന്ന്

ഫ്രാങ്ക് കെർമോഡ് (Frank Kermode) എഴുതിയിട്ടുള്ളതാണ് ഇവിടെ അവലംബിക്കാവുന്ന പ്രമാണം. ജീവിതത്തിന്റെ സർവ്വമണ്ഡലങ്ങളേയും കടന്നാക്രമിച്ചിട്ടുള്ള ധർമ്മഭ്രംശത്തിന്റെ സ്വരൂപം ഒരന്തിക്രിസ്തുവായ കഥാപാത്രത്തിലൂടെ വരച്ചുകാട്ടുന്നതും ആ ധർമ്മഭ്രംശത്തിന്റെ ഭവിഷ്യത്ഫലമായ സർവ്വവിനാശപ്രളയത്തെ അവതരിപ്പിക്കുന്നതും ഒരു നോവലിസ്റ്റിന്റെ അനുഭൂതിയുടെ ആഖ്യാനമാണ്. അതിനപ്പുറത്തെ സുവർണ്ണസൂര്യോദയം പള്ളിയുടെ മതശാസ്ത്രവും. ആ ശാസ്ത്രത്തിന്റെ സൂചനകൾ ഈ നോവലിൽ ഇല്ലെന്നു മാത്രമല്ല, അതിന്റെ നിഷേധത്തിന്റെ സൂചനകൾ ഉണ്ടുതാനും.

### ദാർശനികവ്യഥയില്ലാത്ത കഥാപാത്രം

നമ്മുടെ ദാർശനിക നോവലുകളിൽ ചിലതെങ്കിലും പാശ്ചാത്യതത്ത്വചിന്തയുടെയും സാഹിത്യത്തിന്റെയും സ്വാധീനത കാട്ടുന്നു. അവയിലെ മുഖ്യകഥാപാത്രങ്ങളുടെ ദർശനവ്യഥ നമുക്ക് അന്യസാഹിത്യങ്ങളിൽ അപരിചിതമല്ല. അത്തരത്തിലുള്ള ഛായ കലരാത്ത ഒരു കഥാപാത്രമാണ് എസ്. കെ. പൊറ്റെക്കാട്ടിന്റെ 'ഒരു ദേശത്തിന്റെ കഥ'യിലെ ശ്രീധരൻ. എന്നാൽ ശ്രീധരൻ ദാർശനികമായ നിലപാടുള്ള ഒരു കഥാപാത്രമാണെന്നുള്ളതിനു സംശയമില്ല. ഭൂതകാലത്തിന്റെ കനിവുകളും വർത്തമാനകാലത്തിന്റെ കടുപ്പവും സമ്മേളിച്ച് ശ്രീധരന് ഒരു സിനിക്കിന്റെ ബാഹ്യരൂപം ലഭിച്ചിരിക്കുന്നു. തന്റെ ദേശത്തോടും ആളുകളോടും ശ്രീധരനുള്ള ബന്ധം കൃപയുള്ള ഒരു സിനിക്കിന്റെ ആണ്. ഈ വികാരബഹിഷ്കരണം നമ്മെ ഞെട്ടിപ്പിക്കുന്ന ചില സന്ദർഭങ്ങളുമുണ്ട്. അച്ഛന്റെയും ജ്യേഷ്ഠന്റെയും മരണം ശ്രീധരൻ നോക്കിക്കാണുന്നതു് ഈ മുഖംമൂടിയിൽക്കൂടിയാണ്. അച്ഛന്റെ മരണത്തിൽ ശ്രീധരനുള്ള ദുഃഖംതന്നെ ഭൂതകാലസംഭവങ്ങളുടെ ആഖ്യാനത്തിൽ കൂടിയാണ് നാം കാണുക. യഥാർത്ഥത്തിൽ ശ്രീധരന് തന്റെ വർത്തമാനകാലത്തെ ഭൂതകാലത്തിൽ കൂടിയല്ലാതെ കാണുവാൻ കഴികയില്ല. ഇങ്ങനെ ഭൂതകാലത്തെ വർത്തമാനകാലത്തിന്റെ ഭാഷ്യമാക്കിയിരിക്കുന്ന ഒരു കഥാപാത്രമാണ് ശ്രീധരൻ. മററു ചില നോവലുകളിലെ ദാർശനിക കഥാപാത്രങ്ങളെപ്പോലെ ശ്രീധരനും വർത്തമാനകാലത്തിന്റെ തുറിച്ച കണ്ണുകൾക്കു മുൻപിൽ കണ്ണടച്ചു പോകുന്നുണ്ട്. എന്നാൽ ഇതു് അയാളെ നിഷ്ക്രിയനാക്കുന്നില്ല; ദാർശനികവ്യഥയിൽ അടിപ്പെടുത്തുന്നില്ല. ക്ഷയരോഗിണിയായി മരിച്ച പഴയ കൂട്ടുകാരിയുടെ ബുക്കിലെ കവിത പ്രതിനിധാനംചെയ്യുന്ന ഭൂതകാലം ശ്രീധരന്റെ വർത്തമാനകാലത്തിനു് മറഞ്ഞിരിക്കാവുന്ന തണലാണ്. തികച്ചും പൗരസ്ത്യമെന്നു പറയാവുന്ന ഒരു ദർശനവും ശ്രീധരന് ആത്മബലം നൽകുന്നുണ്ട്. "അച്ഛൻ മുമ്പൊരിക്കൽ പറഞ്ഞതോർക്കുന്നു. ദൈവം സൃഷ്ടിച്ചതിനുമേൽ ഒരു മൺതരിപോലും ഉണ്ടാക്കിവയ്ക്കാൻ മനുഷ്യനു് കഴിഞ്ഞിട്ടില്ല. ദൈവസൃഷ്ടിയിലെ ഒരു മൺതരിപോലും നശിപ്പിക്കാനും മനുഷ്യനു കഴിഞ്ഞിട്ടില്ല; കഴിയുകയുമില്ല. ഈശ്വരസൃഷ്ടിയിലുള്ളതിനെക്കൊണ്ട് മനുഷ്യൻ ചില കളികളെല്ലാം കളിക്കുന്നു. ആ കളിയെ നാം ജീവിതമെന്നുവിളിക്കുന്നു." ഇത്തരം ഒരു ദർശനം ബാഹ്യമായി കേവലനിരീക്ഷകരെ സൃഷ്ടിക്കും; സിനിസിസം ഒരു തുടിപ്പുള്ള ഹൃദയത്തെ മറയ്ക്കും.

### കൃഷ്ണൻ എന്ന രാമൻ

മഹാഭാരതവും കുറെയൊക്കെ രാമായണവും വിലാസിനിയുടെ 'അവകാശികളി'ൽ സ്വാധീനത ചെലുത്തുന്നു. എല്ലാ അവകാശത്തർക്കങ്ങളും മഹാഭാരതമല്ല. ആയിരുന്നെങ്കിൽ നമ്മുടെ ജഡ്ജിമാരെല്ലാം ഭാരതപര്യടനങ്ങൾ എഴുതുമായിരുന്നു. മനുഷ്യഭാഗധേയങ്ങളുടെ—ഭാഗ്യത്തിന്റെയും ഭാഗ്യദോഷത്തിന്റെയും—ആത്യന്തികമായ അർത്ഥശൂന്യതയും, മഹാഭാരതവും അതിന്റെ അന്തരീക്ഷം ശ്വസിച്ച് സി. വി. നോവലുകളും ധ്വനിപ്പിക്കുന്നതുപോലെ ഇവിടെ കാണുന്നമില്ല. തന്നെയുമല്ല, ഈ നോവലിൽക്കൂടി ഒഴുകുന്ന പ്രേമകഥ ഇതിനെ അനുദിനമനുഷ്യാനുഭവങ്ങളുടെ മനോഹര കഥയായി മാററുന്നുമുണ്ട്. എങ്കിലും നോവലിന് ഒരു ദാർശനികപശ്ചാത്തലമുണ്ട്. അവകാശത്തർക്കത്തിന്റെ കാര്യത്തിൽ നോവൽ ഒരു വിളറിയ മഹാഭാരതമാണെങ്കിൽ ഒരു മുഖ്യകഥാപാത്രമായ കൃഷ്ണനുണ്ണി സാക്ഷാൽ അയോദ്ധ്യയിൽനിന്നു വന്നിരിക്കയാണ്. അധർമ്മഭീരുവും, നാലുപേരുടെ നാക്കിനെ ഭയക്കുന്നവനും, എല്ലാ വേളകളിലും വികാരത്തിന്റെ മാർദ്ദവത്തെ ശങ്കിച്ച് വിചാരത്തിന്റെ ദാർഢ്യത്തെ തേടുന്നവനുമായ കൃഷ്ണനുണ്ണി ഒരു മിനി ശ്രീരാമനാണ്. ധർമ്മത്തോടുള്ള നിസ്സംഗത്വം ഒരുതരം ദാർശനിക സ്വഭാവത്തിന്റെ പൂവും കായുമായുള്ള ആധുനിക കാലഘട്ടത്തിൽ കൃഷ്ണനുണ്ണിയെപ്പോലെയുള്ള കഥാപാത്രത്തെ സൃഷ്ടിച്ച വിലാസിനി പുരാണകാലത്തേക്കുള്ള പോക്കിന് വിമർശിക്കപ്പെടാമെങ്കിലും ഈ കാലഘട്ടത്തിന്റെ ആവശ്യങ്ങളിൽ ഒന്നാണിതെന്നു കരുതുന്ന വളരെപ്പേരും കാണും. ദാർശനികവ്യഥയിൽ ഉഴലുന്ന വ്യക്തി മനുഷ്യാസ്തിത്വത്തിന്റെ കഥയിലെ ഒരദ്ധ്യായംതന്നെ.

### സത്യത്തിന്റെ മുഖങ്ങൾ

'അവകാശി'കളെ ശ്രദ്ധേയമാക്കുന്ന മറെറാരു വസ്തുത യാഥാർത്ഥ്യത്തിന്റെ സ്വരൂപത്തിന് അതു നൽകുന്ന മാനമാണ്. ഒരൊററ ആളിനെയോ, വസ്തുവിനെയോ സംഭവത്തെയോ ഒന്നിലധികം ആൾക്കാരിൽക്കൂടി കണ്ടു വിവരിക്കുമ്പോൾ യാഥാർത്ഥ്യത്തിന്റെ പൂർണ്ണരൂപം ജനിക്കുന്നു. ഈ പ്രക്രിയയും നോവലിന്റെ വലുപ്പത്തിന് കാരണമായിട്ടുണ്ടെങ്കിലും ഇതിന്റെ അടിസ്ഥാനമായ തത്ത്വം യുക്തിയുള്ളതാണ്. അറിവിന്റെ പൊരുളിൽ (epistomology) അതിനു സ്ഥാനമുണ്ട്. സത്യത്തിനു് വിവിധ മുഖങ്ങളുണ്ട് എന്നതു് നമ്മുടെ ഒരു പഴയ തത്ത്വമാണല്ലോ. ഒററ മനസ്സിൽക്കൂടി കാണുന്ന വാസ്തവം അഭിപ്രായവും ആവുന്നത്ര അധികം മനസ്സുകളിൽ കൂടിക്കാണുന്നതു് സത്യവുമാണെന്നു പറഞ്ഞാൽ അതു് യുക്തിഭദ്രമായ ഒരു വിജ്ഞാനസിദ്ധാന്തമാണ്. നോവലുകൾ പ്രായേണ ആഖ്യാതാവിന്റെ ഒററ മനസ്സിലൂടെയോ, അല്ലെങ്കിൽ ഒരു കഥാപാത്രത്തിന്റെ ഒററ മനസ്സിലൂടെയോ വിരിഞ്ഞുവരുമ്പോൾ അവകാശികൾ പല മനസ്സുകളിൽക്കൂടി വികസിക്കുന്നു. ഒരു കണക്കിനു നോക്കിയാൽ നോവലിസ്ററ് കഥാപാത്രസൃഷ്ടിയിൽ എന്നപോലെ യാഥാർത്ഥ്യത്തോടുള്ള സമീപനത്തിലും പഴയ കാലത്തിലേക്കും പൗരസ്ത്യലോകത്തിലേക്കും കണ്ണോടിക്കുന്നതിന്റെ ഫലമാണ് യാഥാർത്ഥ്യത്തെ സംബന്ധിച്ച ഈ ദർശനം. ഏകം സത് വിപ്രാ ബഹുധാ വദന്തി എന്ന് ഊന്നി പ്രസ്താവിച്ചതു് പണ്ടാണ്; പടിഞ്ഞാറല്ലായിരുന്നുതാനും.

### ഒററനോട്ടത്തിൽ

ഇങ്ങനെ നോക്കുമ്പോൾ ദാർശനികമായ ഉള്ളടക്കത്തിൽ മലയാളനോവൽ സമ്പന്നംതന്നെയാണ്. സി. വി. രാമൻപിള്ളമുതൽ ഇങ്ങോട്ടു കേവലം കഥാകൃത്തുകൾമാത്രമല്ലാത്ത നോവലിസ്ററുകൾ നമുക്കുണ്ടായിട്ടുണ്ട്. ആധുനികജീവിതത്തിൽ ഒററപ്പെട്ടുപോയ മനുഷ്യജീവികളും, പ്രപഞ്ചത്തിന്റെയും സമൂഹത്തിന്റെയും മുൻപിൽ പൊരുത്തക്കേടനുഭവിക്കുന്ന വ്യക്തികളും ഈ നോവൽ പ്രപഞ്ചത്തിലുണ്ട്. ഇവിടെ സ്നേഹിക്കപ്പെടാനുള്ള മോഹം ചിലപ്പോഴൊക്കെ സിനിസിസമാകുന്നു. ഈ കഴഞ്ഞ ലോകത്തിൽ ധാർമ്മികമായ കഴുക്കോൽകൊണ്ട് തുഴഞ്ഞുതന്നെ തീരണം എന്നു ദൃഢവ്രതമെടുത്ത ആളുകളുമുണ്ട്. വർത്തമാനകാലത്തിന്റെ സൂചിക്കുത്തേററിട്ടും അവിടെത്തന്നെ നിൽക്കുന്നവരും, ആ വേദനയിൽ അതിനെ വെടിഞ്ഞു് പിറകോട്ടോ മുന്നോട്ടോ പോകുന്നവരുമുണ്ട്. അതു നമ്മുടെ ദാർശനിക നോവലുകളിലെ കാലദർശനത്തിന്റെ കഥയാണ്. ഈ നോവലുകളിലെ ശൈലികൾതന്നെ അവശ്യം ദർശനങ്ങളുടെ ഛായകൾ വഹിക്കുന്നു. അങ്ങനെ നാം വർത്തമാനകാലത്തെ ഗംഭീര സംഭവങ്ങളെയും പ്രതാപശാലികളെയും വർണ്ണിക്കുന്ന സി. വി. യുടെ ഇച്ഛാശക്തിതുളുമ്പുന്ന ഐതിഹാസികശൈലിയും, ബഷീറിന്റെ നിസ്സംഗാഖ്യാനവും, 'ഖസാക്കി'ലെ ശൈലീസ്വപ്നാടനവും, തകഴിയുടെ അളന്നുമുറിച്ച മൂർത്തതയും, 'ഏഴാംമുദ്ര'യിലെ വെളിപാടിന്റെ സ്വരവും അനുഭവിക്കുന്നു.

(അവസാനിച്ചു)

For Presentation Articles
GIFT HOUSE
Main Road, QUILON-1.
Phone No: 3506
Somsons




വിവാഹത്തിനു മുൻപും ശേഷവും ലൈംഗിക ബലഹീനത അനുഭവപ്പെട്ട് പല ചികിത്സകളുംചെയ്ത് സുഖപ്രദമാകാതെ നിരാശയിൽ കഴിയുന്നവർ ലൈംഗികരോഗചികിത്സയിൽ വിദഗ്ദ്ധരായ Dr. K. O. ജോസ് (Govt. Regd.), Dr. B. A. രാജ (Govt. Regd.) എന്നിവരെ നേരിൽ സമീപിച്ച് നിങ്ങളുടെ ലൈംഗികജീവിതം സുഖകരമാക്കുവിൻ! സ്വപ്നസ്ഖലനം, ശീഘ്രസ്ഖലനം, ശക്തിക്കുറവ്, ലൈംഗികാവയവങ്ങളുടെ വളർച്ചക്കുറവ്, ഉദ്ധാരണമില്ലായ്മ, ലൈംഗികപ്രക്രിയയിൽ കഴിവുകുറവ്, ദാമ്പത്യപരാജയം, സിഫിലിസ്, ഗൊണേറിയ മുതലായ രതിജന്യരോഗങ്ങളേയും ചികിത്സിച്ച് നിശ്ശേഷം സുഖപ്പെടുത്തി സംതൃപ്തമായ കുടുംബജീവിതം പ്രദാനംചെയ്യുന്നു. എല്ലാ ദിവസവും ചികിത്സിക്കുന്നു.

മെറീന മെഡിക്കൽ സെൻറർ

എറണാകുളം സൗത്ത് റെയിൽവേസ്റ്റേഷനു മുൻവശം (മുസ്ലീം പള്ളിക്കു സമീപം), കൊച്ചിൻ-16.

നിർമ്മലമായ മുഖകാന്തിയ്ക്ക്

മെഡിമിക്സ്

ആയുർവ്വേദ ടോയ്‌ലറ്റ് സോപ്പ്

• മുഖക്കുരു • ചുണങ്ങ് • ചൊറി • താരൻ • ചുളിവുകൾ • കറുപ്പ്പാടുകൾ • ചൊറിച്ചൊറി

CHOLAYIL PHARMACEUTICALS

ശ്രീമഹാ ദേവീ ഭാഗവതം

കിളിപ്പാട്ട്

പണ്ഡിറ്റ് കെ.കെ.പണിക്കർ

2 ഭാഗങ്ങൾ

സർവാഭീഷ്ടദായകിയായ ദേവിയെ ആരാധിച്ച് ദേവിയുടെ അനുഗ്രഹാശിസ്സുകൾകൊണ്ട് പ്രീതി നേടിയ ഭക്തന്മാർ ഒട്ടേറെയുണ്ട്. വിഷ്ണുഭാഗവതത്തിലെ പലകഥകളും ഇതിലും പ്രതിപാദിച്ചിട്ടുണ്ട്. കൂടാതെ കർമ്മവർമ്മാദികൾക്കുള്ള ഉപദേശങ്ങളും മഹാദേവീസ്തോത്രങ്ങളും ഇതിലടങ്ങിയിട്ടുണ്ട്.

ദേവീഭാഗവതപാരായണം സർവാഭീഷ്ടസിദ്ധിക്കും സർവമംഗളങ്ങൾക്കും കാരണമാകുന്നു.

ഡെമ്മി 1/8 സൈസ്സ്
പേജ് 1096, കട്ടിബയന്റ്
വില 50 രൂപ
പോസ്റ്റേജ് 7 രൂപ

കേരളത്തിലെ എല്ലാ പ്രധാനപുസ്തകശാലകളിലും കിട്ടും ഇല്ലെങ്കിൽ നേരിട്ടെഴുതുക.

വിദ്യാരംഭം പ്രസ്സ് P. LTD. ആലപ്പുഴ

വി. സാംബശിവൻ

1981, 82

"ക്ലിയോപാട്ര"

റൈഡർ ഹെഗാർഡ്

Rider Hegard's

"CLEOPATRA"

വി. സാംബശിവൻ

കൊല്ലം-12.

ഫോൺ: 3029.

SOMSONS

സെക്സ്?

കാലപ്പഴക്കവും വയസ്സും ഒരു പ്രശ്നമല്ല. നാഡിതളർച്ച, ശക്തിക്കുറവ്, ലൈംഗിക ബലഹീനത, ലൈംഗികാവയവങ്ങളുടെ വളർച്ചക്കുറവ്, ഉദ്ധാരണമില്ലായ്മ, ലൈംഗികപ്രക്രിയയിൽ കഴിവുകുറവ്, ഉത്സാഹമില്ലായ്മ, ശീഘ്രസ്ഖലനം, സ്വപ്നസ്ഖലനം, ധാതുക്ഷയം തുടങ്ങിയ ദാമ്പത്യപരാജയമുളവാക്കുന്ന രഹസ്യരോഗങ്ങൾക്കും മറ്റു രോഗങ്ങൾക്കും ഫലപ്രദമായ ചികിത്സോപദേശങ്ങൾ തലശ്ശേരി (സൈദാർപള്ളിക്കു സമീപം) ഹിമാലയ ഫാർമസിയിൽ നിന്നും നൽകുന്നു. (ഞായറാഴ്ച ഒഴിവ്)

Himalaya Pharmacy (Regd.)
Tellicherry-670102
Drug Mfg. Licence No. 2/25 D. 76

എല്ലാവിധ ഔഷധങ്ങൾക്കും പകലും രാത്രിയും സമീപിക്കുക.

കൃഷ്ണാ മെഡിക്കൽ സ്റ്റോഴ്സ്

പഴവങ്ങാടി, തിരുവനന്തപുരം.

SKP ഫോൺ: 5454

'യോജനയിൽ'

ഡിസംബർ 16-നു പ്രസിദ്ധപ്പെടുത്തുന്നു:

സംയോജിത ഗ്രാമവികസനം ആറാം പദ്ധതിയിൽ. കൂടാതെ കഥകളും കവിതകളും കെ. ജി. സേതുനാഥിന്റെ നോവലും മറ്റു സ്ഥിരം പംക്തികളും.

വില: ഒറ്റപ്രതി 80 പൈസ. വാർഷിക വരിസംഖ്യ 16 രൂപ.

ആകർഷകമായ ഏജൻസി വ്യവസ്ഥകൾ. എഴുതുക:

എഡിറ്റർ,
'യോജന'
വഴുതയ്ക്കാട്, തിരുവനന്തപുരം-695014.

35 M. M. Silent Movie Home Cinema Projector

Price Rs.150

Send M. O. for Rs. 4.30 for sending the detailed Catalogue book for Projector and Film Price List by Registered Post to your address.

Please write only in English.

Manufacturers:-
FILM COMPANY,
(Established Year 1967)
Post Box No. 269, Sivakasi-626123. Tamilnadu.

ഒളിമ്പിക് ടേപ്പ്റെക്കോർഡർ 40 ക. മാത്രം

ആട്ടോ സ്റ്റോപ്പ്, എം. ഐ. സി. കണ്ടൻസറിൽ നിർമ്മിച്ചതും എ/സി കം ബാറററി, ആട്ടോ ലിവർ കൺട്രോൾ, എക്സ്ട്രാ സ്പീക്കർ, ഇയർഫോൺ സാക്കററ് എന്നീ ഉപകരണങ്ങളോടുകൂടിയതും അതിമനോഹരമായ ക്യാബിനററിൽ ഫിററുചെയ്തതുമായ ഒളിമ്പിക് ടേപ്പ് റെക്കോർഡർ വെറും 40ക.യ്ക്കു സഹായത്തമാക്കാൻ കഴിയും. വില്പന പ്രോത്സാഹനപദ്ധതിയിൽ കുറച്ചു മാത്രം. അഡ്വാൻസ് ആവശ്യമില്ല. ഇന്നുതന്നെ ആർഡർ ചെയ്യുക. ഏജൻറന്മാരെയും ആവശ്യമുണ്ട്.

OLYMPIC INDIA (W-10)
Sachdeva Market, Hamilton Road, Delhi-110006



ശ്രീമഹാ ദേവീ ഭാഗവതം

കിളിപ്പാട്ട്

പണ്ഡിറ്റ് കെ.കെ.പണിക്കർ

2 ഭാഗങ്ങൾ

സർവാഭീഷ്ടദായകിയായ ദേവിയെ ആരാധിച്ച് ദേവിയുടെ അനുഗ്രഹാശിസ്സുകൾകൊണ്ട് പ്രീതി നേടിയ ഭക്തന്മാർ ഒട്ടേറെയുണ്ട്. വിഷ്ണുഭാഗവതത്തിലെ പലകഥകളും ഇതിലും പ്രതിപാദിച്ചിട്ടുണ്ട്. കൂടാതെ കർമ്മവർമ്മാദികൾക്കുള്ള ഉപദേശങ്ങളും മഹാദേവീസ്തോത്രങ്ങളും ഇതിലടങ്ങിയിട്ടുണ്ട്.

ദേവീഭാഗവതപാരായണം സർവാഭീഷ്ടസിദ്ധിക്കും സർവമംഗളങ്ങൾക്കും കാരണമാകുന്നു.

ഡെമ്മി 1/8 സൈസ്സ്
പേജ് 1096, കട്ടിബയന്റ്
വില 50 രൂപ
പോസ്റ്റേജ് 7 രൂപ

കേരളത്തിലെ എല്ലാ പ്രധാനപുസ്തകശാലകളിലും കിട്ടും ഇല്ലെങ്കിൽ നേരിട്ടെഴുതുക.

വിദ്യാരംഭം പ്രസ്സ് P. LTD. ആലപ്പുഴ

പ്രഭാത് ന്യൂസ് റീൽ

നിങ്ങൾക്ക് സ്വന്തമായൊരു പുസ്തകശേഖരം

പ്രശസ്ത സാഹിത്യകാരന്മാരുടെ കൃതികൾ പ്രതിമാസം നൽകുന്ന

ഇരുപത്തിയൊന്നു രൂപ മുഖവിലയുള്ള പുസ്തകങ്ങൾക്ക് പതിന്നാലു രൂപ മാത്രം

നോവലുകൾ, കഥകൾ, നാടകങ്ങൾ, ലേഖന സമാഹാരങ്ങൾ, കവിതകൾ

പുറമെ

ലോകമെങ്ങും പ്രചരിക്കുന്ന നാടോടിക്കഥകൾ സമാഹരിച്ചതും: നിരവധി വാല്യങ്ങളിൽ.

വായനാകുതുകികൾക്ക് അസുലഭ സന്ദർഭം
പുസ്തകപ്രേമികൾക്ക് സുവർണ്ണാവസരം

ആദ്യപുസ്തകങ്ങൾ ജനുവരിയിൽ

വിശദ വിവരങ്ങൾക്ക്

പ്രഭാത് ബുക്ക് ഹൗസ്

കേരള ദിനേശ് ബീഡി

കണ്ണൂർ

പുരുഷന്മാർക്ക്

ലൈംഗികശക്തിക്കും യൗവനോജ്ജീവനത്തിനും പ്രശസ്തിയാർജ്ജിച്ച

വാജീകൽപം

(Drug Lic: 31/25 D/80)

ഓരോ ഡോസും ഫലപ്രദം

ദൗർബ്ബല്യം വ്യക്തമായെഴുതിയാൽ യുക്തമായ ചികിത്സ നിർദ്ദേശിക്കുന്നതാണ്.

ആയുർവ്വേദാചാര്യ
കെ. കുഞ്ഞുരാമൻ വൈദ്യൻ
(ഗോൾഡ് മെഡലിസ്റ്റ്)

പൗരസ്ത്യ ഫാർമസി

പെരിനാട്, കൊല്ലം.

Phone: 2895

# ചേട്ടൻെറ നിഴലിൽ

(27-ാം പേജിൽനിന്നു തുടർച്ച)

രുന്നില്ല. പക്ഷെ, പ്രയാസങ്ങളിൽനിന്നു് ഞാൻ ഓടിപ്പോയിട്ടില്ല. അനീതിക്കും ധിക്കാരത്തിനും അടിമപ്പെടാനും ഞാൻ തയ്യാറല്ല. നിസ്സാരകാര്യങ്ങൾക്കും ആഗ്രഹങ്ങൾക്കും ജീവിതം അടിയറവയ്ക്കാതെ എൻെറ പാർശ്വത്തിൽ ലീലയുള്ളതു് എനിക്കു വലിയ പ്രോത്സാഹനമാണ്. എൻെറ ജീവിതത്തിലെ ഏററവും അനർഘനിമിഷങ്ങൾക്കു് ഉത്തരവാദി ലീലയാണ്, അതറിയാമോ?''

ഇതൊരു ഗിരിപ്രസംഗമാണെന്നു തോന്നാമെങ്കിലും അന്നത്തെ പശ്ചാത്തലത്തിൽ അതിനു പ്രസക്തിയുണ്ടായിരുന്നു. സാധാരണമല്ലാത്ത ഒരു ജീവിതപന്ഥാവിൽക്കൂടെ സഞ്ചരിക്കുമ്പോൾ ആ ദേവീപദം എൻെറ മാനസികവളർച്ചയെ സഹായിച്ചു എന്നതിനു തർക്കമില്ല.

ഞങ്ങളുടെ ജീവിതം പല അവസരങ്ങളിലും അസ്വാഭാവികതയുടെ വേഷമണിഞ്ഞിരുന്നുവെന്നതു നേരാണ്. അതിനു് ഉത്തരവാദി ചേട്ടനായിരുന്നു. മാനസികമായും വികാരപരമായും ഒരു ഉപരിമണ്ഡലത്തിലാണ് ചേട്ടൻ വിഹരിച്ചിരുന്നതു്. അവിടെ എത്തിച്ചേരാനായിരുന്നു എൻെറ ശ്രമം. ഭർത്താവെന്നതിൽക്കവിഞ്ഞു് ഒരാരാധനാമൂർത്തിയായിക്കൂടി ഞാൻ ചേട്ടനെ കണ്ടു. ആ മൂർത്തിയുടെ കാലുകൾ ദൃഢതയുള്ളവയായിരുന്നു. കളിമണ്ണുകൊണ്ടുണ്ടാക്കിയവയായിരുന്നില്ല. അതുകൊണ്ടു് യാഥാർത്ഥ്യവും ഭാവനയും തമ്മിൽ സംഘർഷമുണ്ടായില്ല.

മററുള്ളവർ എൻെറ മാനസിക പ്രയാസങ്ങൾ അറിയരുതു്, പുറമേ സാരമില്ലെന്ന മട്ടിൽ പോവുക എന്നതാണ് തീരുമാനിച്ചു. പക്ഷേ, അന്നുരാത്രി തലയണയിൽ മുഖം അമർത്തി ഞാൻ കുറെ കരഞ്ഞു. കരഞ്ഞുകരഞ്ഞു് ഞാൻ ഉറങ്ങി.

രാവിലെ അച്ഛൻ എത്തി. ഒററപ്പാലത്തേക്കു പോകാൻ കൃഷ്ണൻനായർ ഒരു മൂത്ത ജ്യേഷ്ഠനെപ്പോലെ എല്ലാസൗകര്യങ്ങളും ഏർപ്പെടുത്തി.

വെല്ലൂർക്കു കൊണ്ടുപോകുന്നുവെന്നല്ലാതെ അറസ്ററുചെയ്തവരെപ്പററി വേറൊരു വിവരവും കിട്ടിയില്ല.

ഇതിനകം ഇന്ത്യൻ രാഷ്ട്രീയരംഗം ചൂടുപിടിച്ചുകഴിഞ്ഞു. ബ്രിട്ടീഷ് ഭരണാധികാരികളുടെ വെടിയുണ്ടകൾക്കു് തടഞ്ഞുനിറുത്താൻ കഴിയാത്ത ആവേശവും ആത്മത്യാഗവും ബഹുജനമുന്നേററത്തിൽ പ്രകടമായി. നിയമലംഘനം നടത്തുന്നവരെ ബലം പ്രയോഗിച്ചു് അമർത്തിക്കൂടേ എന്നു ചോദിക്കാൻ എളുപ്പമാണെങ്കിലും ആയിരക്കണക്കിനു് സ്ത്രീകളും കുട്ടികളും അടങ്ങിയ ജനക്കൂട്ടങ്ങളെ വെടിവച്ചു വീഴ്ത്തുക സാദ്ധ്യമായിരുന്നില്ല എന്നാണ് ബ്രിട്ടീഷ് അധികൃതർതന്നെ പറഞ്ഞതു്. അനവധി ആളുകൾ കൽത്തുറുങ്കുകളിൽ അടയ്ക്കപ്പെട്ടു. തടവുകാരോടും സത്യഗ്രഹികളോടുമുള്ള പെരുമാററം നിഷ്കരുണമായിരുന്നു. അങ്ങിങ്ങായി അക്രമങ്ങളും അട്ടിമറിയും പൊട്ടിപ്പുറപ്പെട്ടു. ഇന്ത്യയിലെ ദേശീയനേതാക്കന്മാരെ കപ്പലിൽ കയററി ദക്ഷിണാഫ്രിക്കയ്ക്കു കൊണ്ടുപോകാൻ ആലോചിക്കുന്നുണ്ടെന്ന അഭ്യൂഹങ്ങളും പരന്നു.

(തുടരും)




Published by M. S. Sreenivasan on behalf of Laisa Publications Private Ltd . Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 81662

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 3723 4